ముక్కారును ఫలించు" నను పద్యము[1] గ్రంథాంతమును సూచించుచున్నది కావున నీకావ్య మైదాశ్వాసములుకలదనుటయుఁ జొసగదు.

చల్లా. సత్యనారాయణ, బి.ఏ. (ఆనర్సు)

---

1. సీ. ఎక్కాలమును భూమిముక్కారునుఫలించు( నెల)మూఁడువానలు నిండికురియు
నయసమృద్ధికిజనుల (జయవెట్టుచుండంగ)నెలమూఁడుశోభనంబులుచెలంగు
మేపు. ... ... ... ... ...... ...
... ...దధ్యాజ్యసంసిక్తమృష్టాన్నమతిథులు ముప్పూట... ... ...

గీ. ... ... ... పాదములనిల్వ
వీరశేనావ్యయప్రభవిష్ణుఁ ... ... ... ...
... ... ... ... ... ... ... ...
... ... ... ... ... ... ... ...
... ... ... ... ప్రతాపప్రభా
స్వామిశ్రీరఘునాథ భా ... ... ...

## PREFACE

The following article forms extracts from the Report of the work of Mr. C. S. Nair, a former research student in the Malayalam Department. The Champus represent a type of poetry in which verses are intersperced with prose passages. In this article the author traces the origin of this type of poetry in Malayalam and discusses questions relating to some of the chief specimens of this type in Malayalam.

# * ഭാഷാചമ്പുക്കൾ.

ഭാഷാസാഹിത്യത്തിൽ മണിപ്രവാളപ്രസ്ഥാനത്തിന്നും, മണിപ്രവാളപ്രസ്ഥാനത്തിൽ ചമ്പൂപ്രബന്ധങ്ങൾക്കും ഉള്ള സ്ഥാനം അന്യാദൃശമായിട്ടുള്ള ഒന്നാണു്. സംസ്കൃതഭാഷാസമ്പർക്കത്തിന്റെ ഫലമായി മലയാളഭാഷയ്ക്കുണ്ടായിട്ടുള്ള 'സമ്പാദ്യ'ങ്ങളിൽ പ്രാഥമ്യം വഹിക്കുന്നതു ചമ്പൂപ്രബന്ധങ്ങളാകുന്നു. ചമ്പൂപ്രബന്ധങ്ങൾക്കുള്ള പ്രാധാന്യം മുഖ്യമായി അവയുടെ സാഹിത്യഗുണസമ്പത്തിയേയും, സംഖ്യാബാഹുല്യത്തേയും ആശ്രയിച്ചിരിക്കുന്നു. ചമ്പൂപ്രസ്ഥാനം സംസ്കൃതത്തിൽനിന്നു സംക്രമിച്ചതാണെങ്കിലും ഭാഷാചമ്പുക്കൾ അവയ്ക്കു സ്വന്തമായുള്ള ഒരു സ്വാതന്ത്ര്യനിലയോടു കൂടിയാണു് വർത്തിക്കുന്നതു്. 'ഗദ്യപദ്യാത്മകം കാവ്യം ചമ്പൂരിത്യഭിധീയതേ' എന്ന സംസ്കൃതചമ്പൂലക്ഷണത്തെയാണു് സാമാന്യേന ഭാഷാചമ്പുക്കൾ അനുസരിക്കുന്നതെങ്കിലും, ചില സംഗതികളിൽ ഭാഷാസംസ്കൃതചമ്പുക്കൾക്കു തമ്മിൽ വ്യക്തമായ വ്യത്യാസമുണ്ടു്. സംസ്കൃതത്തിൽ ചമ്പുക്കളുടെ ആവിർഭാവം പാരിണാമികമായിട്ടുള്ളതാണു്. വേദകാലം മുതൽക്കേ പദ്യങ്ങളും ഗദ്യങ്ങളും ഇടകലർത്തി കഥാബന്ധനംചെയ്യുന്ന സമ്പ്രദായം ഉണ്ടായിരുന്നു. ആഖ്യാനങ്ങളിലും പുരാണങ്ങളിലും ശാസ്ത്രങ്ങളിലും എല്ലാം ഒരേ വിഷയത്തെ പ്രതിപാദിക്കുവാൻ പദ്യവും ഗദ്യവും ഇടകലർത്തി ഉപയോഗിച്ചിട്ടുള്ളതായിക്കാണാം. കാരികയും വൃത്തിയുമായി വിഷയപ്രതിപാദനം ചെയ്യുന്ന ശാസ്ത്രഗ്രന്ഥങ്ങൾ പദ്യഗദ്യാത്മകങ്ങളാണെന്നു് എടുത്തുപറയേണ്ട ആവശ്യമില്ലല്ലോ. സാഹിത്യത്തിൽ, ഗദ്യപദ്യങ്ങളുടെ സങ്കലനം ആരംഭിച്ചതു് വൈചിത്ര്യത്തെ ഉദ്ദേശിച്ചാണെന്നുള്ളതിന്നു സംശയമില്ല. പദ്യരൂപത്തിലും ഗദ്യരൂപത്തിലും ഉള്ള കാവ്യങ്ങൾ ധാരാളം ഉണ്ടായിക്കഴിഞ്ഞപ്പോൾ ചിലർ വൈചിത്ര്യത്തിന്നുവേണ്ടി പദ്യവും ഗദ്യവും ഇടകലർത്തി കാവ്യങ്ങൾ നിർമ്മിക്കുവാൻ തുടങ്ങി.

---

* സർവ്വകലാശാലയുടെ ആഭിമുഖ്യത്തിൽ ശ്രീമാൻ സി. എസ്. നായർ എഴുതിയ "മദ്ധ്യകാലത്തിലെ മലയാളഭാഷാഭിവൃദ്ധി" എന്ന പ്രബന്ധത്തിൽനിന്നു്.

ദൃശ്യകാവ്യങ്ങളായ നാടകങ്ങളും പദ്യഗദ്യോഭയമയങ്ങളായ പ്രബന്ധങ്ങളാണ് എങ്കിലും നാടകരൂപത്തിലുള്ള പദ്യഗദ്യപ്രബന്ധങ്ങൾ നാട്യകലാനിയമങ്ങൾക്ക വിധേയങ്ങളാകയാൽ, അവയിൽ കവികളുടെ കല്പനാശക്തിക്ക് ശ്രവ്യകാവ്യങ്ങളിലെപ്പോലെ സ്വാതന്ത്ര്യമായ് വ്യാപരിക്കവാൻ സൌകൎയ്യമില്ല. ദീർഘദീർഘങ്ങളായ ഗദ്യങ്ങളെക്കൊണ്ട്, വൎണ്ണ്യവിഷയങ്ങളെ സാംഗോപാംഗമായി വൎണ്ണിക്കവാൻ നാടകങ്ങളിൽ നിർവ്വാഹമില്ലാത്തതുകൊണ്ട്, അങ്ങിനെയുള്ള വൎണ്ണനത്തിന്ന വേണ്ടി കവികൾ ശ്രവ്യകാവ്യമാൎഗ്ഗത്തിൽത്തന്നെ പുതിയ ഒരു പ്രസ്ഥാനം കണ്ടുപിടിക്കവാൻ നോക്കി. ശ്രവ്യകാവ്യത്തിൻെറ വിഭിന്നങ്ങളായ ഗദ്യപദ്യരൂപങ്ങളെ ഏകത്ര ചേൎത്ത പുതിയ ഒരു സാഹിത്യരൂപം സൃഷ്ടിച്ചു. അതാണ് സംസ്കൃതസാഹിത്യത്തിലെ ചമ്പൂപ്രസ്ഥാനം.

മലയാളത്തിൽ ചമ്പൂപ്രസ്ഥാനത്തിൻെറ ആഗമം സംസ്കൃതത്തിലെപ്പോലെ സാഹിത്യസംബന്ധിയായ കാരണത്തിൽ നിന്നല്ല. ഒട്ടക്കത്തേ പെരുമാക്കന്മാരുടെ കാലത്തു നടന്ന നാട്യകലാപരിഷ്കരണം വഴിക്ക് സംസ്കൃതനാടകാഭിനയമായ കൂടിയാട്ടത്തിലും, പുരാണകഥാപ്രസംഗരൂപമായ ചാക്യാർകൂത്തിലും ചില പരിഷ്കാരങ്ങൾ വന്നതായി മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. കൂടിയാട്ടത്തിൽ ഏൎപ്പെടുത്തിയ 'വിദൂഷകവൃത്തി'യുടെ ചില അംശങ്ങൾ കൂടി സംഘടിപ്പിച്ച്, ചാക്യാന്മാരുടെ പുരാണകഥാപ്രസംഗത്തെ സരസവും ജനരഞ്ജകവുമാക്കിത്തീൎത്തതാണ് ചാക്യാർകൂത്തിൽ വരുത്തിയ പരിഷ്കാരമെന്ന പറയപ്പെടുന്നു. ഈ പരിഷ്കാരം അനുസരിച്ചു ചാക്യാന്മാർ വെറും കഥമാത്രം പറഞ്ഞുകൊണ്ടുപോകുന്ന സമ്പ്രദായം മാററി, പുരാണകഥാപ്രതിപാദകങ്ങളായ സംസ്കൃതപ്രബന്ധങ്ങളെ ആധാരമാക്കി, അവയിലുള്ള ശ്ലോകങ്ങൾ ചൊല്ലി ഭാഷയിൽ സരസമായി അൎത്ഥം പറഞ്ഞുകൊണ്ട കഥാപ്രസംഗം നടത്തുവാൻ തുടങ്ങി. സംസ്കൃതപ്രബന്ധങ്ങൾക്ക പുറമേ, രാമായണഭാരതാദികഥകളെക്കൂടി കൂടിയാട്ടത്തിനും കൂത്തിനും ഉപയോഗിക്കത്തക്കനിലയിൽ സംഗ്രഹിച്ചെഴുതിയുണ്ടാക്കിയ രാമായണം തമിഴ്, ഭാരതം തമിഴ് മുതലായ ഭാഷാഗദ്യപ്രബന്ധങ്ങൾ കൂടി പഠിച്ചു ഹൃദിസ്ഥമാക്കിക്കൊണ്ടാണ് ചാക്യാന്മാർ കൂത്തുപറയുവാൻ അരങ്ങുകയറുന്നത്. ഇപ്രകാരം പരിഷ്കരിക്കപ്പെട്ട ചാക്യാർകൂത്ത്, അതിൻെറ ഫലിതമയത്വംകൊണ്ട് ക്രമേണ ജനങ്ങളെ അധികമധികം ആകൎഷിച്ചുകൊണ്ട

വന്നു. എന്നാൽ, ചാക്യാർക്കൂത്തു നടത്തുന്നതു് അഷ്ടബന്ധപ്രതിഷ്ഠ ചെയ്തു കലശംകഴിച്ച ക്ഷേത്രങ്ങളിൽവെച്ചു മാത്രമേ പാടുള്ളു എന്നും, ചാക്യാന്മാരല്ലാതെ മററൊരുജാതിക്കാക്കും അതിന്നധികാരമില്ലെന്നും ഉള്ള വ്യവസ്ഥ കാരണമായി, അതു് എല്ലാ ജാതിക്കാക്കും ഒരുപോലെ അഭിഗമ്യമല്ലാതെയിരുന്നതുകൊണ്ടു് എല്ലാവരേയും സന്തൃപ്തിപ്പെടുത്തുവാനുതകുന്ന അതുപോലെയുള്ള മററൊരു ഏർപ്പാടു് ഉണ്ടാകേണ്ട ആവശ്യം കുറച്ചുകഴിഞ്ഞപ്പോഠം വന്നുകൂടി. ചാക്യാർക്കൂത്തുപോലെ നിഷ്കൃഷ്ടങ്ങളായ നിയമങ്ങളില്ലാത്തതും എന്നാൽ, ഏകദേശം ചാക്യാർക്കൂത്തിൻെറ ഫലം ചെയ്യുന്നതുമായ 'പാഠകം' എന്ന ഏർപ്പാടിൻെറ ആവിർഭാവം ഉണ്ടായതു് അപ്പോഴാണ്. ചാക്യാന്മാരുടെ കലവൃത്തിയായ കൂത്തിന് ഉപയോഗിക്കുന്ന സംസ്കൃതപ്രബന്ധങ്ങഠം ചാക്യാന്മാക്കല്ലാതെ മററാക്കും ഉപയോഗിക്കുവാൻ പാടില്ലെന്നായിരുന്നു അന്നത്തെ നിശ്ചയം. അതുകൊണ്ടു പാഠകം പറയുന്ന നമ്പ്യാന്മാർ മുതലായ അന്തരാളജാതിക്കാരുടെ ഉപയോഗത്തിനായി ഭാഷാചമ്പുക്കഠം ഉണ്ടാക്കിത്തുടങ്ങി. ഇങ്ങിനെ, പാഠകം പറയുന്നതിൻെറ ആവശ്യത്തിലേയ്ക്കു വേണ്ടിയാണ് ഭാഷാചമ്പുക്കഠം ഉണ്ടായിത്തുടങ്ങിയതെന്നുള്ള സിദ്ധാന്തത്തിന്നു യുക്തിയുടെ അവലംബമില്ലാതെയില്ല. സംസ്കൃതത്തിലെപ്പോലെ ഭാഷയിൽ കേവലം സാഹിത്യസംബന്ധിയായ കാരണംകൊണ്ടല്ല ചമ്പുക്കഠം ഉണ്ടായിട്ടുള്ളതെന്ന് ഭാഷാചമ്പുക്കളുടെ ഗ്രന്ഥാരംഭരീതിയിൽനിന്നു വെളിപ്പെടുന്നുണ്ടു്. കഥയിൽപ്പെട്ട ഏതെങ്കിലും ഒരു സംഗതി ഉദാഹരണമാക്കി കാണിച്ചു്, ഒരു തോഴരോടു കഥപറയുന്ന മട്ടിൽ കഥാവസ്തു നിർദ്ദേശംചെയ്തുകൊണ്ടാണ് ഭാഷാചമ്പുക്കഠം ആരംഭിക്കുന്നതു്. രാമായണചമ്പു, ഭാരതചമ്പു, നൈഷധചമ്പു മുതലായ ചില വലിയ ചമ്പുക്കഠം ഗ്രന്ഥത്തിൻെറ വലിപ്പമനുസരിച്ചു് പല ഖണ്ഡങ്ങളായി വിഭജിക്കപ്പെട്ടിരിക്കുന്നു. രണ്ടുഖണ്ഡങ്ങളായാലും, രണ്ടിലധികം ഖണ്ഡങ്ങളായാലും ഗ്രന്ഥാരംഭത്തിലെന്നപോലെതന്നെ ഗ്രന്ഥമദ്ധ്യത്തിലും പ്രത്യേകം മംഗളാചരണവും തോഴരോടു കഥപറയുന്ന മട്ടിൽ കഥാവസ്തുനിർദ്ദേശവും ചെയ്യപ്പെട്ടിരിക്കുന്നതായിക്കാണാം. നാടകങ്ങളിൽ പ്രസ്താവനയുടെ ഒടുവിൽ,

'ഏഷ രാജേവ ദുഷ്യന്തഃ സാരംഗേണാതിരംഹസാ'

എന്ന വിധത്തിൽ, അടുത്ത അങ്കാരംഭത്തിലെ കഥാവസ്തുവിനെ സൂചി

പ്പിച്ചുംകൊണ്ടു കഥാവതരണംചെയ്യുന്ന സമ്പ്രദായമാണു് ഭാഷാചമ്പൂകൎത്താക്കന്മാർ കഥാവതരണത്തിൽ കൈക്കൊണ്ടുകാണുന്നതു്.

"ക്ഷീരാബ്ധൌ രാവണോപദ്രവവിവശതയാ
ചെന്ന നാരായണോക്തം
നേരേ കേൾക്കുംവിധം പണ്ടമരപരിഷദാ-
മുള്ളിലുണ്ടായപോലെ"

എന്ന ഭാഷാരാമായണചമ്പുവിലും,

"ഹസ്തേ കൃത്വാനുകൂലാമഴകുടയ വിദൎഭക്ഷമാപാലപുത്രീ-
മത്യാനന്ദേന മേവുന്നളവു നളമഹീനായകന്നൊന്നപോലെ"

എന്ന ഭാഷാനൈഷധചമ്പുവിലും കാണുന്ന കഥാവതരണം, മുൻകാണിച്ചവിധത്തിലുള്ള നാടകങ്ങളിലെ കഥാവതരണംപോലെതന്നെയിരിക്കുന്നുണ്ടല്ലോ. സംസ്കൃതചമ്പുക്കളെപ്പോലെ ഭാഷാചമ്പുക്കൾ കേവലം വായിച്ചുരസിക്കുന്നതിന്നുവേണ്ടി മാത്രം നിൎമ്മിക്കപ്പെട്ടവയല്ലെന്നും രംഗപ്രയോഗവും കൂടി അവയുടെ സാദ്ധ്യമായി കരുതപ്പെട്ടിട്ടുണ്ടെന്നും, നാടകവിധിപ്രകാരമുള്ള കഥാവതരണസമ്പ്രദായം സ്പഷ്ടമായ് വെളിപ്പെടുത്തുന്നുണ്ടു്. ഇക്കാലത്തു പാഠകം പറയുന്നതിനും സംസ്കൃതപ്രബന്ധങ്ങളാണു് ഉപയോഗിക്കപ്പെട്ടുവരുന്നതെങ്കിലും ഇന്നും പാഠകം പറയുവാൻ തുടങ്ങുമ്പോൾ ആദ്യം ഭാഷാചമ്പുക്കളിൽ ഏതിലെങ്കിലും ഉള്ള ഒരു മംഗളശ്ലോകം ചൊല്ലിവരുന്ന ഒരു പതിവുണ്ടു്. അതിനുള്ള കാരണം അന്വേഷിക്കുമ്പോൾ ഒരു കാലത്തു പാഠകം പറയുവാൻ ഭാഷാചമ്പുക്കളാണു് ഉപയോഗിച്ചുവന്നിരുന്നതെന്നുള്ള ഒരു അനുമാനത്തിൽ ചെന്നുചേരുവാനേ വഴികാണുന്നുള്ളു. ശിവനെ സ്സംബന്ധിക്കുന്ന കഥയെപ്പററിയാണു് പാഠകംപറയുന്നതെങ്കിൽ,

"നാലാമ്നായൈകമൂലം നതജനദിവിഷൽ-
പാദപം നേത്രവഹ്നി-
ജ്വാലാനിൎദ്ദഗ്ദ്ധമീനധ്വജമചലസുതാ-
രൂഢവാമാങ്കഭാഗം
കാലാരാതിം കപൎദ്ദോദരകബളിത മ-
ന്ദാകിനീമാനനീയം
കൈലാസാവാസലോലം കനിവൊടു മനമേ
ചന്ദ്രചൂഡം ഭജേഥാഃ"

എന്ന പാൎവ്വതീസ്വയംവരചമ്പുവിലെ മംഗളശ്ലോകവും വിഷ്ണുപരമായ കഥയെപ്പററിയാണ് പാഠകം പറയുന്നതെങ്കിൽ,

"ഘോരാണാം ദാനവാനാം നിരുപമപൃതനാ-
ഭാരഖിന്നാം ധരിത്രീ-
മോരോ ലീലാവതാരൈ രഴകിനൊടു സമാ-
ശ്വാസയന്തം നിതാന്തം
ക്ഷീരാംഭോധൌ ഭുജംഗാധിപശയനതലേ
യോഗനിദ്രാമുദാരാം
നേരേ കൈക്കൊണ്ടു ലക്ഷ്മീകുച്ചർമല പുണരും
പത്മനാഭം ഭജേഥാഃ"

എന്ന രാമായണചമ്പുവിലെ മംഗളശ്ലോകവും ആണ് ആദ്യം ചൊല്ലി വരുന്നതു്.

എന്നാൽ, ചാക്യാർക്കൂത്തിന്നു വേണ്ടിയാണ് ഭാഷാചമ്പുക്കൾ ഉണ്ടാക്കപ്പെട്ടുതുടങ്ങിയതെന്നു പറഞ്ഞുകൂടേ ? ചമ്പുക്കളിൽക്കാണുന്ന മാതിരിയിലാണല്ലോ, കൂത്തിലും ചാക്യാന്മാർ കഥ അവതരിപ്പിക്കുന്നതു്. അതുകൊണ്ടു്, ഭാഷാചമ്പുക്കൾ പാഠകം പറയുന്നതിന്നുവേണ്ടി നിൎമ്മിക്കപ്പെട്ടവയാണെന്നു പറയുന്നതിനേക്കാൾ ഉപപന്നമായിട്ടുള്ളതു്, പാഠകത്തിനും മാതൃകാഭൂതമായ ചാക്യാർക്കൂത്തിന്റെ ആവശ്യം പ്രമാണിച്ചു രചിക്കപ്പെട്ടവയാണെന്നു പറയുന്നതല്ലേ? ഇങ്ങിനെയൊരു പൂൎവ്വപക്ഷം ഈ ഘട്ടത്തിൽ ഉത്ഭാവനംചെയ്യാൻ ന്യായമുണ്ടെന്നുള്ളതിനു സംശയമില്ല. എന്നാൽ, ഈ പൂർവ്വപക്ഷം അനുസരിച്ചു്, ചാക്യാർക്കൂത്തിന്നുവേണ്ടി നിൎമ്മിക്കപ്പെട്ടവയാണ് ഭാഷാചമ്പുക്കൾ എന്നു സ്വീകരിക്കുന്നതായാൽ, പെരുമാക്കന്മാരുടെ കാലത്തു ചാക്യാർക്കൂത്തു് പുതുക്കിപ്പരിഷ്കരിച്ചതോടുകൂടിത്തന്നെ ഭാഷാചമ്പുക്കളും ഉണ്ടായിത്തുടങ്ങിയിരിക്കേണമെന്നു സമ്മതിക്കേണ്ടതായിട്ടുവരും. അത്രയും പ്രാചീനമായ ഒരു കാലത്തു്, അതായതു് കൊല്ലവൎഷാരംഭത്തിന്നടുത്ത ഒരു കാലത്തു്, ഭാഷയിൽ ചമ്പുക്കൾ ആവിർഭവിച്ചുതുടങ്ങിയതായി വിചാരിക്കുവാൻ യാതൊരു ലക്ഷ്യവും കാണുന്നില്ല. പ്രസിദ്ധങ്ങളായിട്ടുള്ള പുനം മുതലായവരുടെ ചമ്പുക്കളൊന്നും അത്രയും പുരാതനമായ ഒരുകാലത്തുണ്ടായിട്ടുള്ളവയാണെന്നു്, ഈ സംഗതിപിടിച്ചു വാദിക്കുന്ന കൂട്ടരും അംഗീകരിച്ചു കാണുന്നില്ല. എന്നാൽ, പുനം മുതലായവരുടെ കാല

ത്തിന്നു മുമ്പേതന്നെ ഭാഷയിൽ ചമ്പുക്കൾ ഉണ്ടായിരുന്നു എന്നും, പുന ത്തിൻേറയും മററും ചമ്പുക്കൾ വരുന്നതുവരേയും ചാക്യാന്മാർ അവയെ യാണു് ഉപയോഗിച്ചുവന്നിരുന്നതെന്നും, പുനം മുതലായവരുടെ കൃതി കൾ പ്രചാരത്തിൽ വന്നതോടുകൂടി അവയെല്ലാം നിരുപയോഗങ്ങളായി ത്തീൎന്നു നശിച്ചുപോയി എന്നും വന്നുകൂടയോ എന്നൊരുചോദ്യം ഇവി ടെ പുറപ്പെട്ടുകൂടായ്കയില്ല. പക്ഷേ, കൂത്തിൻെറ പഴയ സകല ഏൎപ്പാടു ങ്ങളും ഒരു നീക്കുപോക്കു കൂടാതെ ഭദ്രമായി സൂക്ഷിച്ചുവരുന്ന ചാക്യാ ന്മാർ ആദ്യകാലത്തു കൂത്തിന്നു് ഉപയോഗിച്ചിരുന്ന ഭാഷാചമ്പുക്കളെ മാത്രം അങ്ങോട്ടു കളഞ്ഞു കുളിച്ചു എന്നുവരുവാൻ നന്നേ ഞെരുക്ക മുണ്ടു്. ഭാഷാപ്രബന്ധങ്ങളാണു് ആദ്യം ഉപയോഗിച്ചിരുന്നതെങ്കിൽ ഇത്രയും സ്ഥിതസ്ഥാപനവ്യഗ്രന്മാരായിട്ടുള്ള ചാക്യാന്മാർ അവയിൽ ഒന്നെങ്കിലും സൂക്ഷിക്കാതെ എല്ലാം കയ്യൊഴിച്ചുവിട്ടു എന്നുവരുവാനും, കൂത്തുപറയുമ്പോൾ ഒരുമുറിശ്ലോകമെങ്കിലും അവയിൽനിന്നു് എടുത്തു ചൊല്ലാതെയിരിക്കുവാനും അവകാശം കാണുന്നില്ല. പട്ടേരിയുടെ പ്രബന്ധങ്ങൾ ആവിർഭവിക്കുന്നതുവരേയും കൂത്തുപറയുവാൻ ഭാഷാ ചമ്പുക്കളാണു് ഉപയോഗിച്ചിരുന്നതെന്നു വടക്കുംകൂർ പ്രഭൃതികൾ പറ യുന്നതിന്നു ശരിയായ യാതൊരടിസ്ഥാനവും ഇല്ലെന്നു് ഇത്രയും പ്രസ്താ വിച്ചതിൽനിന്നു വ്യക്തമാകുന്നുണ്ടല്ലോ. ചാക്യാന്മാരെപ്പോലെതന്നെ ഇപ്പോൾ സംസ്കൃതപ്രബന്ധങ്ങൾമാത്രം ഉപയോഗിച്ചുവരുന്ന നമ്പ്യാ ന്മാർ മുതലായ 'പാഠക'ന്മാർ ഒരുകാലത്തു് ഭാഷാചമ്പുക്കളാണു് ഉപ യോഗിച്ചിരുന്നതെന്നുള്ളതിലേയ്ക്കു് ഇന്നും അവർ മംഗളാചരണം ചെ യ്യുന്നതിനെങ്കിലും ഭാഷാചമ്പൂശ്ലോകങ്ങൾ ഉപയോഗിച്ചു വരുന്നതിനെ ഒരു തെളിവായി സ്വീകരിക്കാവുന്നതാണു്. ചാക്യാർകൂത്തിന്നു് ഒരു കാലത്തു ഭാഷാപ്രബന്ധങ്ങൾ ഉപയോഗിക്കപ്പെട്ടിരുന്നു എന്നുള്ളതിലേ യ്ക്കാകട്ടെ അത്തരത്തിലുള്ള ഒരു തെളിവുകൂടി ഉള്ളതായിക്കാണുന്നില്ല. അഷ്ടബന്ധപ്രതിഷ്ഠയും കലശവും മററും കഴിച്ചു വിശുദ്ധീകരിക്കപ്പെട്ട ക്ഷേത്രങ്ങളിൽ, ശില്പശാസ്ത്രവിധിപ്രകാരം നിൎമ്മിക്കപ്പെട്ട കൂത്തമ്പല ത്തിൽ, ആഢ്യബ്രാഹ്മണരുടെ മുമ്പിൽവെച്ചു്, നൈമിശാരണ്യത്തിൽ മഹൎഷിസദസ്സിൽവെച്ചു ഭാഗവതോത്തമനായ സൂതൻ ചെയ്തിരുന്ന ഭഗവൽകഥാപ്രസംഗത്തെ അനുകരിച്ചുകൊണ്ടു ചാക്യന്മാർചെയ്യുന്ന കഥാപ്രസംഗത്തിന്നു ഭാഷാപ്രബന്ധങ്ങൾ ഉപയോഗിക്കപ്പെട്ടുവന്നിരു ന്നു എന്നു വിചാരിക്കുവാൻ കൂടി പ്രയാസമുണ്ടു്.

ചാക്യാന്മാർ കൂത്തുപറയുമ്പോൾ, പ്രകൃതകഥാഭാഗങ്ങളിൽ, സമകാലികങ്ങളായ സാമുദായികസ്ഥിതികളെ കൌശലത്തിൽ കൂട്ടിയിണക്കിക്കൊണ്ടു ജനങ്ങളുടെ ഇടയിൽ കടന്നുകൂടിയ ദുർന്നടവടികളേയും ദുശ്ശീലങ്ങളേയും ഫലിതമയമായ ഭാഷയിൽ ആക്ഷേപിക്കുന്ന സമ്പ്രദായം ചമ്പുക്കളിലും കാണുന്നുണ്ടു്. അതു ചാക്യാന്മാരിൽനിന്നു ചമ്പൂകാരന്മാൎക്കു ലഭിച്ചതാണെന്നല്ലാതെ ചമ്പൂകാരന്മാരിൽനിന്നു ചാക്യാന്മാൎക്കു ലഭിച്ചതാണെന്നു വിചാരിക്കുവാൻ നിവൃത്തിയില്ല.

മേൽപറഞ്ഞപ്രകാരം, പ്രയോജനത്തിലും കഥാവതരണസമ്പ്രദായത്തിലും മാത്രമല്ല സംസ്കൃതചമ്പുക്കൾക്കും ഭാഷാചമ്പുക്കൾക്കും പരസ്പരവ്യത്യാസമുള്ളതു്. സംസ്കൃതചമ്പുക്കളിലേയും ഭാഷാചമ്പുക്കളിലേയും ഗദ്യരീതികൾക്കു തമ്മിലും ഗണ്യമായ വ്യത്യാസമുണ്ടു്. സംസ്കൃതഗദ്യങ്ങൾ ദീർഘസമാസഘടിതങ്ങളും പ്രാസബഹുലങ്ങളുമായിരിക്കുമെന്നല്ലാതെ അവയുടെ ബന്ധത്തിൽ യാതൊരു നിബന്ധനയുമില്ല. ഭാഷയിലെ ഗദ്യങ്ങളിലും ദീൎഘങ്ങളായ സംസ്കൃതസമാസങ്ങളും പ്രാസവൈചിത്ര്യങ്ങളും സുലഭദൎശനങ്ങൾ തന്നെയാണു്. ബന്ധരീതിയിലാണു് സംസ്കൃതഗദ്യങ്ങളും ഭാഷാഗദ്യങ്ങളും തമ്മിൽ വ്യത്യാസപ്പെടുന്നതു്. സംസ്കൃതസാഹിത്യശാസ്ത്രകാരന്മാർ 'വൃത്തഗന്ധി' എന്നുപറയുന്ന ഒരുതരം ശിഥിലബന്ധത്തോടുകൂടിയ പദനിബന്ധങ്ങളാണു് ഭാഷാഗദ്യങ്ങൾ. 'തദ്ഭവം ചണ്ഡവൃഷ്ട്യാദി ദണ്ഡകാഃ പരികീൎത്തിതാഃ' എന്നിങ്ങിനെ വൃത്തരത്നാകരത്തിൽ പരിഗണനംചെയ്തിട്ടുള്ള ചില ദണ്ഡകങ്ങളുടേയും, മലയാളത്തിൽ പണ്ടേയ്ക്കുപണ്ടേ പ്രചാരത്തിലിരിക്കുന്ന ഭദ്രകാളീസ്തോത്രം, നിഴൽക്കുത്തു്, പാട്ടു് മുതലായ പഴയ പാട്ടുകളുടേതുപോലെയുള്ള ബന്ധവിശേഷത്തോടുകൂടിയ ചൂൎണ്ണികകളുടേയും രൂപത്തിലാണു് ഭാഷാചമ്പുക്കളിലുള്ള ഗദ്യങ്ങൾ നിബന്ധിക്കപ്പെട്ടിട്ടുള്ളതു്. നൈഷധചമ്പു മുതലായ ചില പ്രബന്ധങ്ങളിൽ വൃത്തബന്ധമില്ലാതെ ചുരുക്കം ചില തനിസംസ്കൃതഗദ്യങ്ങളും കാണുന്നുണ്ടു്. ആവക തനിസംസ്കൃതഗദ്യങ്ങൾക്കൊഴികെ ദണ്ഡകരൂപത്തിലും, ചൂൎണ്ണികാരൂപത്തിലും ഉള്ള മററുപദബന്ധങ്ങൾക്കു ഗദ്യം എന്നു പേർപറയുന്നതു് കേവലം ഔപചാരികമായിട്ടുമാത്രമാണു്. ഭാഷാചമ്പുക്കളെ സ്സംബന്ധിച്ചിടത്തോളം ഗദ്യം എന്നുപറഞ്ഞാൽ സംസ്കൃതവൃത്തപദ്യത്തിൽനിന്നു ഭിന്നമായിട്ടുള്ള ഒരുതരം പദബന്ധവിശേഷമെന്നേ അൎത്ഥമുള്ളു.

ഭാഷാചമ്പുക്കളിലുള്ള ദണ്ഡകങ്ങളും ചൂൎണ്ണികകളും ചമ്പൂകാരന്മാരുടെ സ്വാതന്ത്ര്യസൃഷ്ടികളല്ല എന്നു മുമ്പു സൂചിപ്പിച്ചിട്ടുണ്ടല്ലോ. എന്നാൽ, ചമ്പുക്കളിലെ ദണ്ഡകങ്ങൾക്കും ചൂൎണ്ണികകൾക്കും അവയുടെ മാതൃകാധൎമ്മമുള്ളതോടൊപ്പം സ്വന്തമായ വിശേഷധൎമ്മവും ഇല്ലാതെയില്ല എന്നു പറയേണ്ടിയിരിക്കുന്നു. സംസ്കൃതത്തിലുള്ള ശ്യാമളദണ്ഡകം മുതലായ ദണ്ഡകങ്ങൾക്കും,

"ശ്രീരാമഭദ്ര ജയ നേരേ പിതുസ്തവ വിഹാ
രേഷു നിന്നു തവ ദാരാനചൂചുരദുദാരാൻ;
വിരവിനൊടടുത്തേൻ, ബത വഴിതടുത്തേൻ
തലമുപരി പടപൊരുതു കപടരണദലിത-
വപുരപകരണമഹമിവിടെ വീണേൻ."

(രാമായണചമ്പു)

എന്നും,

"അല്ലോടിടഞ്ഞു പടതല്ലുന്ന കുന്തളസമുല്ലാസികല്യമലർമാലം അല്ലൽപ്പെട്ടും മതികലയെ വെല്ലുമൊരു നിടിലതടഫുല്ലമൃഗമദ തിലകജാലം. അലർബാണവീയ്യനെറി വിളയാടുമോമൽമിഴി കലകൊണ്ടു കണ്ണിനനുകൂലം. അലമമലകുഴയിണയിൽ വിലസു മണിമണിരുചിഭിരൊളി വിളയുമനുപമകപോലം."

(രാമായണചമ്പു)

എന്നും മററുമുള്ള ചമ്പൂദണ്ഡകങ്ങൾക്കും തമ്മിൽ സാജാത്യത്തോടൊപ്പം വിശേഷവുമുണ്ടെന്നു സ്പഷ്ടമാണല്ലോ. എന്നാൽ ലീലാതിലകത്തിൽ വിരോധാഭാസാലങ്കാരത്തിനുദാഹരിച്ചുകാണുന്ന,

"നീലോപലതമസാവൃതമാകിലു-
മരുണമണിച്ചുടരിളവെയിൽ നിചിതം
കയമുണ്ടാകിലുമഖിലനദീനാം
ഒഴുകിവരിൻറ പയാംസി ധയന്തം."

എന്നും, മദ്ധ്യമശ്ലേഷത്തിനുദാഹരിച്ചുകാണുന്ന,

"വേശ്യാനാമൊരു വേശ്മകണക്കേ
തന്നിലിണങ്ങിന തരളഭുജംഗം

ഭഗണപുരസ്ഥിതപലകകണക്കേ
പരൽനിരകൊണ്ടു നിരത്തിനഭാഗം."

എന്നും ഉള്ള ശ്ലഥബന്ധങ്ങളായ പദനിബന്ധങ്ങൾക്കും ചമ്പൂഗദ്യങ്ങൾക്കും തമ്മിൽ യാതൊരു വ്യത്യാസവുമില്ല. ക്രമദീപികയിൽ കാണുന്ന,

"ചെങ്ങിനതളിരൊളിചേൻറ വിളങ്ങി
ച്ചെപ്പരി ചിതറിന ചേവടിയുഗളം
ചമ്പകമാലാലളിതകരത്തിൽ
ചെലുചെല വിലസിന വലയകലാങ്കാ
മധരരസാമൃതമാരിപൊഴിപ്പാൻ
മഴമുകിലാകിയ മലർകുഴൽമധുരാ."

(വാസവദത്താവർണ്ണനം)

എന്നിത്യാദിഭാഗങ്ങൾ ഭാഷാചമ്പുക്കളിലുള്ള ഗദ്യങ്ങൾക്കു മാതൃകകളാണെന്നു തീർത്തുപറയാം. ക്രമദീപിക, മഹാകവി ഉള്ളൂർ പറയുന്നതുപോലെ ക്രി. വ. 10-ാംശതവഷത്തിൽ ഉണ്ടായ ഒരു ഗ്രന്ഥമാണെങ്കിൽ ഇമ്മാതിരിയുള്ള 'വൃത്തഗന്ധി'കളായ പദനിബന്ധങ്ങൾ വളരേ പ്രാചീനമായ ഒരു കാലത്തുതന്നെ ഉണ്ടായിത്തുടങ്ങിയിട്ടുണ്ടെന്നും, ക്രി. വ. പതിനാലാംശതവഷത്തിൽ ഉണ്ടായ ലീലാതിലകത്തിൽ ഉദാഹരിച്ചു കാണുന്ന 'നീലോപലതമസാവൃതം' എന്നിത്യാദി ഭാഗങ്ങൾ അവയുടെ പ്രകാരഭേദങ്ങളാണെന്നും, പുനം മുതലായ ഭാഷാചമ്പൂകാരന്മാർ അവയെ അതേരൂപത്തിൽ അംഗീകരിക്കുകയാണ് ചെയ്തതെന്നും വന്നു കൂടുന്നുണ്ട്.

ഭാഷയിൽ ചമ്പുക്കൾ ആവിർഭവിച്ചു തുടങ്ങിയതു് ഏതുകാലം മുതൽക്കാണെന്നോ ആദ്യത്തെ ഭാഷാചമ്പു ഏതാണെന്നോ ഒന്നും തിട്ടമായിട്ടറിയുവാൻ നിവൃത്തിയില്ല. 'മധുമദമണമോലും ഗദ്യപദ്യൈരനേകൈർമദയതി പുനമിന്നും ഭൂരിഭൂചക്രവാളം' എന്നുള്ള ചന്ദ്രോത്സവോക്തിയെ അടിസ്ഥാനപ്പെടുത്തി പുനം സരസങ്ങളായ പല ചമ്പൂഗ്രന്ഥങ്ങളുടേയും കർത്താവാണെന്നും, ചമ്പുക്കളിൽ ഏററവും മെച്ചപ്പെട്ടവയായിക്കാണുന്ന രാമായണചമ്പുവും ഭാരതചമ്പുവും 'പുളകോദ്ഗമകാരിവചഃ പ്രസര'നായ പുനത്തിൻെറ കൃതികളായിരിക്കേണമെന്നും ഭാഷ

കൊണ്ടു് രാമായണചമ്പുവിനേക്കാൾ പഴക്കമുള്ള ചമ്പുക്കൾ വേറെ കാണുന്നില്ലാത്തതുകൊണ്ടു് രാമായണചമ്പുവായിരിക്കണം ആദ്യത്തെ ഭാഷാചമ്പു എന്നും, അതുകൊണ്ടു്, പുനമാണു് ഭാഷയിൽ ചമ്പൂപ്രസ്ഥാനത്തിൻെറ മാൎഗ്ഗദൎശിയായ കൂടസ്ഥകവി എന്നും വിചാരിച്ചുവരുന്ന എന്നേയുള്ളു. പ്രസിദ്ധപ്പെടുത്തിയവയും പ്രസിദ്ധപ്പെടുത്താത്തവയുമായ ഒട്ടുവളരെ ഭാഷാചമ്പുക്കളുടെ കൎത്തൃത്വം കുറച്ചുകാലം മുമ്പുവരേയും പുനത്തിൻെറ ശിരസ്സിൽ ആണു് ചുമത്തപ്പെട്ടിരുന്നതു്. രാമായണചമ്പുവിലുള്ള പല പദ്യഗദ്യങ്ങളും 'ഭാരത'ചമ്പു, 'തൈകൈലാസനാഥോദയം' ചമ്പു, 'നാരായണീയം'ചമ്പു മുതലായ മററുചമ്പുക്കളിൽ സന്ദൎഭാനുസാരേണ സംക്രമിച്ചുകാണുന്നതിനെ അടിസ്ഥാനപ്പെടുത്തി, ചിലർ ആവക കൃതികളെല്ലാം രാമായണചമ്പൂകൎത്താവായ പുനത്തിൻെറ തന്നെ കൃതികളാണെന്നു തീൎച്ചപ്പെടുത്തുകയാണുണ്ടായതു്. പ്രഗല്ഭന്മാരായ കവികൾ മററുകവികളുടെ കൃതികളിൽനിന്നു ഗദ്യപദ്യഭാഗങ്ങളെ ഒരക്ഷരവും മാററാതെ അതേരൂപത്തിൽ സ്വകൃതികളിലേയ്ക്കു പകൎത്തുകയില്ലെന്നും, എന്നാൽ കൃതഹസ്തനായ ഒരു കവിതന്നെ തൻെറ ഒരു കൃതിയിലുള്ള ചില ഭാഗങ്ങളെ തൻെറ മററു കൃതികളിൽ എടുത്തു ചേൎത്തു എന്നു വരുന്നതാണെന്നും, * കാളിദാസൻ, ഭവഭൂതി മുതലായ സംസ്കൃതകവികൾ അങ്ങിനെ ചെയ്തുകാണുന്നുണ്ടെന്നും മററുമുള്ള ന്യായങ്ങളെ മുൻനിൎത്തിക്കൊണ്ടാണു് മേൽപറഞ്ഞവിധം സമാനപദ്യഗദ്യങ്ങൾ കാണുന്ന ചമ്പുക്കളെല്ലാം പുനമാകുന്ന ഒരേ ഒരു കവിയുടെ സൃഷ്ടികളാണെന്നു സംഭാവനംചെയ്തിട്ടുള്ളതു്. എന്നാൽ ഭാഷാചമ്പുക്കളെ സ്സംബന്ധിച്ചിടത്തോളം ഒന്നിലുള്ള ഗദ്യപദ്യങ്ങൾ മററുചിലതിൽ സംക്രമിച്ചു കാണുന്നതിനെ ആധാരമാക്കി ഇങ്ങിനെയൊരു അനുമാനം ഉണ്ടാക്കുന്നതു ചിലപ്പോൾ പാടെ പിഴച്ചുപോകാനിടയുണ്ടു്. ഭാഷാചമ്പൂകാരന്മാർ പരക്കെ പരസ്പരംകൊണ്ടു കൈകാൎയ്യം ചെയ്തിട്ടുള്ളവരാകയാൽ അവരുടെ കൃതികളിൽ ഒന്നിലുള്ളതു മറെറാന്നിൽ കടന്നുകൂടുന്നതിന് ഒട്ടും പ്രയാസമില്ല. ഭിന്നഭിന്നന്മാരായ കവികളുടെ കൃതികളായ ചമ്പുക്കളിൽത്തന്നെ സമാനഭാഗങ്ങൾ ധാരാളം കാണുന്നുണ്ടു്.

---

* കാളിദാസൻ രഘുവംശത്തിലും കുമാരസംഭവത്തിലും, ഭവഭൂതി, മഹാവീരചരിതത്തിലും ഉത്തരരാമചരിതത്തിലും ചില സമാനസന്ദൎഭങ്ങളിൽ സമാനഗദ്യപദ്യങ്ങൾ തന്നെ നിബന്ധിച്ചുകാണുന്നുണ്ടു്.

പുനത്തിന്റെ കൃതിയെന്നു പരക്കെ സമ്മതമായിട്ടുള്ള രാമായണചമ്പുവിൽ സീതാസ്വയംവരഘട്ടത്തിലുള്ള 'കടകൾ തഴകളോരോന്നൊക്കെ നീളെപ്പിടിപ്പിച്ചു" എന്ന പദ്യം അതേരൂപത്തിൽ, മഴമംഗലത്തിന്റെ നൈഷധചമ്പുവിൽ ദമയന്തീസ്വയംവരഘട്ടത്തിൽ സംക്രമിച്ചു കാണുന്നു. രാമായണചമ്പുവിൽ രാവണന്റെ തപസ്സിനെപ്പററി വർണ്ണിക്കുന്ന ഭാഗത്തുള്ള 'ഗൌരി സൌഭാഗ്യരാശേ' എന്നാദിയായ അഞ്ചാറു ശ്ലോകങ്ങൾ നീലകണ്ഠകവിയുടെ ചെല്ലൂർ നാഥോദയം പ്രബന്ധത്തിൽ, ശ്രുതസോമന്റെ തപസ്സുവർണ്ണിക്കുന്ന ഘട്ടത്തിൽ പ്രവേശിച്ചിട്ടുണ്ട്. 'പാലാഴിത്തയ്യലാൾ തൻ തിരുനയനകലാലോലലോലംബമാലാ' എന്ന പദ്യം, ഭാരതചമ്പുവിലും നാരായണീയം പ്രബന്ധത്തിലും ഒരുപോലെ മംഗളാചരണശ്ലോകമായി കാണപ്പെടുന്നു. ഭാരതചമ്പുവിൽ കൌരവപാണ്ഡവയുദ്ധം വർണ്ണിക്കുന്ന ഗദ്യത്തിന്റെ മിക്കഭാഗവും, 'രാജരത്നാവലീയ'ത്തിൽ രാമവർമ്മരാജാവിന്റേ യുദ്ധംവർണ്ണിക്കുന്ന ഗദ്യത്തിൽ കടന്നുകൂടിയിരിക്കുന്നു. രാമായണചമ്പുവിൽ സീതാസ്വയംവരഘട്ടത്തിൽ, വൈദികന്മാർ, ജ്യൌതിഷകന്മാർ, വൈദ്യന്മാർ, മന്ത്രവാദികൾ മുതലായവരെ ആക്ഷേപിച്ചുകൊണ്ടുള്ള നീണ്ടഗദ്യം അവിടവിടെ ചില വാക്കുകൾക്കുമാത്രം മാററംവരുത്തി നീലകണ്ഠകവി തന്റെ 'നാരായണീയം പ്രബന്ധത്തി'ൽ ചേർത്തിട്ടുണ്ട്. രാമായണചമ്പുവിൽ സീതയെ വർണ്ണിക്കുന്ന 'അല്ലോടിടഞ്ഞു പടതല്ലുന്ന കുന്തള സമുല്ലാസി' എന്ന മനോഹരമായ ദണ്ഡകംതന്നെയാണ് നീലകണ്ഠകവിയുടെ 'തെക്കൈലാസനാഥോദയ'ത്തിൽ, ദേവീവർണ്ണനാഘട്ടത്തിൽ പ്രവേശിച്ചിട്ടുള്ളതു'. 'സീമാസരോരുഹപ്ലവഃ കരകൌശലാനാം' എന്ന സംസ്കൃതപദ്യം 'രാജരത്നാവലീയത്തി'ലും 'കൊടിയവിരഹത്തി'ലും ഒരുപോലെ കാണപ്പെടുന്നുണ്ട്. ഇതിനുംപുറമെ, പ്രസിദ്ധന്മാരായ സംസ്കൃതകവികളുടെ കൃതികളിൽ നിന്നും അസംഖ്യം ശ്ലോകങ്ങൾ അതേ രൂപത്തിലും, പരാവർത്തിതരൂപത്തിലും ഭാഷാചമ്പുക്കളിലെല്ലാററിലും ഏറെക്കുറെ കാണാവുന്നതാണ്.

ഈ പരകീയഗ്രന്ഥാപഹരണത്തിനു മുഴുവൻ ഉത്തരവാദികൾ ചമ്പൂകർത്താക്കന്മാരാണെന്നു തോന്നുന്നില്ല. ചമ്പുക്കളെക്കൊണ്ടു വളരേക്കാലം കൈകാര്യംചെയ്തുവരായ പാഠകന്മാരുടെ വകയായിട്ടും അവയിൽ പരകീയഗ്രന്ഥഭാഗങ്ങൾ എടുത്തുചേർക്കുക നടന്നിട്ടുണ്ടായിരിക്കണം. കവികൃതമായ പരകീയഗ്രന്ഥസങ്കലനവും, പാഠകകൃതമായ പര

കീയഗ്രന്ഥസങ്കലനവും ചിലേടത്തു വേർതിരിച്ചറിയുവാൻ സാധിക്കുന്നതാണ്. ഉദാഹരണത്തിനു രാമായണചമ്പുതന്നെ പരിശോധിച്ചു നോക്കാം. ശ്രീരാമൻ, കൈകേയിയുടെ വരപ്രാൎത്ഥനയനുസരിച്ചു തനിക്കു വിധിക്കപ്പെട്ട വനവാസത്തെപ്പററി കൌസല്യയുടെ മുഖത്തു നിന്നുകേട്ടപ്പോൾ പറയുന്നതായി ഭാഷാരാമായണചമ്പുവിൽ കാണിച്ചിട്ടുള്ള,

"ഭീതോ വാ ഭരതഃ കിമംബ ഭരതഃ കിം വാ വനാൽ പാവനാൽ"

"വനഭുവി തനുമാത്രത്രാണമാജ്ഞാപിതം മേ"

എന്നീ പദ്യങ്ങൾ രണ്ടും സംസ്കൃതത്തിലുള്ള രാമായണചമ്പു (ഭോജചമ്പു)വിൽ ഉള്ളവയാണ്. ഇവിടെ ശ്രീരാമൻെറ വാക്കായി ഈ സംസ്കൃതശ്ലോകങ്ങളല്ലാതെ ഭാഷാശ്ലോകങ്ങൾ ഒന്നും കാണാത്തതുകൊണ്ട്, കവിതന്നെയാണ് ഈ പരഗ്രന്ഥഭാഗങ്ങളെ സ്വകൃതിയിൽ സങ്കലനം ചെയ്തതു് എന്നു സംശയംകൂടാതെ തീൎച്ചപ്പെടുത്താം. ഇനി മറെറാരുഭാഗം എടുത്തുനോക്കാം. ഭാഷാരാമായണചമ്പുവിൽ പട്ടാഭിഷേകഘട്ടത്തിൽ,

"ഒന്നുണ്ടോൎത്തങ്ങിരിക്കേണ്ടതു സദസി ഭവാൻ
ദാനവന്മാരെ മുന്നം
കൊന്നന്നുൎണ്ണ്യപുംസാം പുനരപി രചിതാ
മേദസാ മേദിനീയം
അന്നന്നാത്മീയകീൎത്ത്യാ പരിമളമിടകൂടീടി-
ലേനാം തുലോംനാൾ
നന്നൊന്നുംചൊല്ലി നന്നായ് നിയതമനുഭവി-
ക്കാവുതും ക്ഷത്രിയാണാം."

എന്നൊരു ഭാഷാശ്ലോകവും, അതിൻെറ പുറകേ,

"മധുകൈടഭദാനവേന്ദ്രമേദഃ-
പ്ലവവിസ്രാ വിഷമൈവ മേദിനീയം
അധിവാസ്യ യദിസ്വകൈൎയ്യശോഭി-
ശ്ചിരമേനാമുപഭുഞ്ജതേ നരേന്ദ്രാഃ"

എന്ന സമാനശയമായ സംസ്കൃതപദ്യവും കാണുന്നു. തൎജ്ജിമയും മൂലവും പോലെയിരിക്കുന്ന ഈ ശ്ലോകങ്ങൾ രണ്ടും കൂടി കവി സ്വയം

ഇവിടെ ചേൎത്തിരിക്കുകയില്ലെന്ന തീൎച്ചയാണ്. മുരാരിയുടെ അനൎഘരാഘവത്തിലുള്ള 'മധുകൈടഭ' എന്ന പ്രസ്തുതശ്ലോകത്തെ ഉപജീവിച്ച്, കവി, 'ഒന്നാണ്ടോൎത്താഞ്ഞിരിക്കേണ്ടതു' എന്ന ശ്ലോകം ഉണ്ടാക്കി പ്രകൃതത്തിൽ ചേൎത്തു എന്നും, പിന്നീടാരോ അതിന്റെ ഉപജീവ്യമായ മൂലശ്ലോകം കൂടി എടുത്തുചേൎത്തു എന്നും വരുവാനേ നിവൃത്തിയുള്ളു. നീലകണ്ഠകവിയുടെ നാരായണീയംപ്രബന്ധത്തിൽ,

"പാദാഹതം യദുത്ഥായ മൂൎദ്ധാനമധിരോഹതി
സ്വസ്ഥാദേവാവമാനേപി ദേഹിനസ്തദ്വരം രജഃ"

എന്ന ശിശുപാലവധശ്ലോകം,

"ഘോരാവമാനമിയലുംപൊഴുതുള്ളിലേതും
പാരുഷ്യരീതി തുടരാതനരാദധീരാൽ
നേരേചവിട്ടുമളവത്തലയിൽക്കരേറും
ധൂരേണു നൂനമൊരുപമാനപദം ത്രിലോക്യാം."

എന്ന നിലയിൽ വിവൎത്തനംചെയ്യപ്പെട്ടു കാണുന്നു. ഈ വിവൎത്തനശ്ലോകത്തിന്റെ മുമ്പോ പിമ്പോ ആയി മൂലമായ സംസ്കൃതശ്ലോകം കൂടി ആരെങ്കിലും എടുത്തുചേൎത്താൽ അതും ഗ്രന്ഥത്തിലുള്ളതാണെന്നോ സാധാരണവായനക്കാൎക്കു തോന്നുകയുള്ളു.

ഭാഷാചമ്പുക്കളുടെ കൂട്ടത്തിൽ എന്തുകൊണ്ടും കനിഷ്ഠികാധിഷ്ഠിതമായിട്ടുള്ളതു രാമായണചമ്പുതന്നെയാണ്. മഴമംഗലത്തുനമ്പൂതിരിയുടെ ഭാഷാനൈഷധചമ്പുവിനെ രാമായണചമ്പുവിന്റെ അടുത്തപിന്നിൽ നിൎത്താം. രാജരത്നാവലീയം, ബാണയുദ്ധം, കാമദഹനം, കൊടിയവിരഹം എന്നിങ്ങിനെ ഒന്നാംകിട ചമ്പുക്കളുടെ കൂട്ടത്തിൽ ഗണിക്കപ്പെടേണ്ട പ്രബന്ധങ്ങൾ വേറെ ചിലതുകൂടിയുണ്ട്. നാരായണീയം, തെങ്കൈലാസനാഥോദയം, ചെല്ലൂർനാഥോദയം, കിരാതം, കംസവധം, സ്യമന്തകം, പാരിജാതഹരണം, പാൎവ്വതീസ്വയംവരം എന്നിങ്ങിനേയുള്ള പ്രബന്ധങ്ങളെല്ലാം രണ്ടാംകിടയിൽപ്പെട്ടവയാണ്. ഗൌരീചരിതം, പ്രഹ്ലാദചരിതം മുതലായവ മൂന്നാംകിടയിൽപ്പെട്ടവയുമാകുന്നു.

---

## ഒരു പ്രാചീനചമ്പു

(ഉണ്ണിയാടീചരിതം).

---

ഭാഷാചമ്പുക്കളുടെ കൂട്ടത്തിൽ സാഹിത്യഗുണംകൊണ്ടു മികച്ചുനില്ക്കുന്നതു രാമായണചമ്പുവാണെങ്കിലും, പ്രാചീനതയെ സ്സംബന്ധിച്ചിടത്തോളം അതിന്ന് ഒന്നാംസ്ഥാനം നൽകുവാൻ നിവൃത്തിയില്ല. രാമായണചമ്പുവിനേക്കാൾ പ്രാചീനത്വമുള്ള ഒരു അപ്രസിദ്ധമായ ഭാഷാചമ്പു ഇയ്യിടെ കണ്ടുകിട്ടിയിട്ടുള്ളതായറിയുന്നു. 'ഉണ്ണിയാടീചരിതം' എന്നു ചിലർ പേർപറഞ്ഞുകാണുന്ന പ്രസ്തുതചമ്പുവിൻെറ ഏതാനും ചിലഭാഗങ്ങൾ ഇയ്യിടെ ഇ. വി. രാമൻനമ്പൂതിരി അവർകൾ ഒരു ലഘുനിരൂപണത്തോടു കൂടി ഒരു പത്രഗ്രന്ഥത്തിൽ പ്രസിദ്ധപ്പെടുത്തിക്കാണുകയുണ്ടായി. പ്രസിദ്ധപ്പെടുത്തിക്കണ്ട ഭാഗങ്ങളിൽനിന്ന്, അതു് ഏകദേശം ഉണ്ണിനീലീസന്ദേശത്തിൻെറ കാലത്തോടടുത്തുണ്ടായിട്ടുള്ള ഒരു കൃതിയാണെന്നും, അതിൻെറ കൎത്താവു് ദാമോദരച്ചാക്യാർ എന്ന ഒരു കവിയാണെന്നും അറിവാൻ സാധിക്കുന്നുണ്ടു്. ദിവ്യന്മാരായ രണ്ടു വ്യോമചാരികൾ മദ്ധ്യതിരുവിതാംകൂറിൽ കണ്ടിയൂർ നഗരത്തിൻെറ ഉപരിഭാഗത്തു വരുമ്പോൾ മനോമോഹനമായ ഒരു ദിവ്യസംഗീതനാദം കേൾക്കുകയും, കൌതുകത്തോടുകൂടി താഴെയിറങ്ങി, നഗരം, രാജധാനി, ക്ഷേത്രം മുതലായവ സന്ദൎശിക്കുകയും, അപ്പോൾ അവിടെ കണ്ടുമുട്ടിയ ദാമോദരച്ചാക്യാരോടു സ്ഥലവൎത്തമാനങ്ങൾ ചോദിക്കുകയും, അദ്ദേഹം, കായംകുളം രാജാവായ കേരളവൎമ്മ, പുത്രിയായ ഉണ്ണിയാടി എന്നിവരെപ്പററി വൎണ്ണിച്ചു പറയുകയും ചെയ്യുന്നതാണു് അതിലെ പ്രതിപാദ്യവിഷയം. കായംകുളം കേരളവൎമ്മരാജാവിൻെറ പുത്രിയായ ഉണ്ണിയാടിയെ പെരുമ്പടപ്പിലെ രാമവൎമ്മരാജാവു വിവാഹംചെയ്തു കൊണ്ടുപോകുന്ന കഥയേ വൎണ്ണിക്കുന്ന 'ശിവവിലാസം' എന്ന ഒരു സംസ്കൃതകാവ്യമുണ്ടു്. ഉണ്ണിയാടീചരിതത്തിലേയും അതിലേയും കഥാപാത്രങ്ങൾ മിക്കതും ഒന്നാണു്. ശിവവിലാസത്തിൻെറ കൎത്താവു് ഉണ്ണിയാടീചരിതത്തിൻെറ കൎത്താവായ ദാമോദരച്ചാക്യാരാണുതാനും. ശിവവിലാസത്തിലും, ഉണ്ണിയാടീചരിതത്തിലും കാണുന്ന ചെറുകരെ കുട്ടത്തിയും, ഉണ്ണിയാടിയും ഉണ്ണുനീലീസന്ദേശത്തിലും സ്മരിക്കപ്പെട്ടിട്ടുള്ളവരാണു്.

ഉണ്ണുനീലീസന്ദേശത്തിൽ,

"കോറേറൻ വെല്ലുംമൊഴി ചെറുകരെച്ചേൎന്ന കുട്ടത്തി,നിന്നെ
പ്പോററി വൈകിച്ചതുളകിലെനിക്കൊട്ടുവല്ലായ്മ ചാല"

എന്നും,

"നാട്ടിൽ ച്ചൊല്ലേറിന ചെറുകരെച്ചേരുമെന്നുണ്ണിയാടീം
വീട്ടിൽച്ചെല്ലായ്കില്ല മയി സഖേ കണ്ടുകിട്ടിൻറതുണ്ടാം"

എന്നും ഉള്ള പദ്യങ്ങളിൽ വൎണ്ണിതമാരായിട്ടുള്ള കുട്ടത്തിയും ഉണ്ണിയാടിയും വെറും കല്പിതകഥാപാത്രങ്ങളല്ലെന്ന്, ശിവവിലാസത്തിലും ഉണ്ണിയാടീചരിതത്തിലും കൂടി അവരുടെ വൎണ്ണനം കാണുന്നതുകൊണ്ടു നിശ്ചയിക്കാം. ഉണ്ണിയാടീചരിതകൎത്താവ്,

"ചെറുകരനിലയം ചേരുമെന്നുണ്ണിയാടീ
തളിരൊളിപെറുമംഗം താവകം വെൽവുതാക"

എന്നുപറഞ്ഞിട്ടുള്ളതിനേപ്പററി പരിഹസിച്ചുംകൊണ്ടാണ് ഉണ്ണുനീലീസന്ദേശകൎത്താവ്,

"നാട്ടിൽച്ചൊല്ലേറിന ചെറുകരെച്ചേരുമെന്നുണ്ണിയാടീം
വീട്ടിൽച്ചെല്ലായ്കില്ല മയിസഖേ കണ്ടു കിട്ടിൻറതുണ്ടാം"

എന്നു പറഞ്ഞിട്ടുള്ളതെന്നു മിസ്റ്റർ രാമൻനമ്പൂതിരി അഭിപ്രായപ്പെടുന്നു. വീട്ടിൽച്ചെല്ലാതെയും, വഴിയിൽ എവിടെവെച്ചും കണ്ടുമുട്ടാവുന്ന തരത്തിലുള്ള ഒരു 'പ്രകാശനാരി'യായിട്ടാണ് ഉണ്ണിയാടീചരിതകൎത്താവു സാദരം വാഴ്ത്തുന്ന ഉണ്ണിയാടിയെ ഉണ്ണുനീലീ സന്ദേശകൎത്താവു ചിത്രീകരിച്ചിട്ടുള്ളതെന്നതിനു സംശയമില്ല. ഏതായാലും ഇതിൽനിന്ന്, ഉണ്ണിയാടീചരിതം ഉണ്ണുനീലീസന്ദേശത്തിനു മുമ്പേ ഉണ്ടായിട്ടുള്ള ഒരു കൃതിയാണെന്നു സ്പഷ്ടമായ് വെളിപ്പെടുന്നുണ്ട്. ഉണ്ണുനീലീസന്ദേശംപോലെ ഉണ്ണിയാടീചരിതവും അക്കാലത്തു സഹൃദയന്മാരുടെ ശ്രദ്ധയ്ക്കു പാത്രീഭവിച്ചിരുന്നു എന്നു, അതിൽനിന്നു ചിലശ്ലോകങ്ങൾ ലീലാതിലകത്തിൽ ഉദാഹരണങ്ങളായി ഉദ്ധരിച്ചിട്ടുള്ളതിൽനിന്നു മനസ്സിലാക്കാം. ലീലാതിലകത്തിൽ ഉദാത്താലങ്കാരത്തിന് ഉദാഹരിച്ചിട്ടുള്ള,

"പകലായ്പ്പോമിരാവെല്ലാം പവഴപ്രഭയാ കചചിൽ
പരത്ര നീലസമ്പത്ത്യാ പരഭാഗപ്പെട്ടും പകൽ."

എന്നാ പദ്യവും,

പരിസംഖ്യയ്ക്കു് ഉദാഹരണമായിക്കാണിച്ച,

"മാതർ കൈയ്ക്കല്ല പൊയ്ക്കയ്ക്കു കുവളക്കൂട്ടമുള്ളതു്
കോഴിക്കല്ല വിയോഗിക്കു ചൂട്ടിന്മേൽ വാട്ടമുള്ളതു്.

എന്ന പദ്യവും, ഉണ്ണിയാടീചരിതത്തിലുള്ളവയാണു്. ഉണ്ണുനീലീസന്ദേശത്തിലെപ്പോലെ ഉണ്ണിയാടീചരിതത്തിലും ചെന്തമിഴ്രൂപങ്ങൾ ധാരാളം പ്രയോഗിച്ചുകാണുന്നുണ്ടു്.

"കാമൻ തൻമേനി നീററിൻറ തീമിന്നും നിടിലേക്ഷണം
മാരാപേക്ഷമിയററിൻറ ചാരുഫാലവിശേഷകം."

"കുരാൽ നിറമിയൻേററം നിരാകുല വിലോചനം
മരിഞ്ഞു ചാലേ നീളം ചേ-ർത്തിരണ്ട നയനാംബുജം."

എന്നിങ്ങിനെ ചെന്തമിഴ്രൂപങ്ങൾ ഉള്ള മിശ്രഭാഷാപദ്യങ്ങളും,

"സ്ഫടികാദർശമൊത്തേററം വടിവാം ഗണ്ഡമണ്ഡലം
പൈങ്കിളിച്ചിറകിൻകാന്തി തങ്കലാക്കും കവിൾത്തടം.",

"കണ്ടാലതിമനോഹാരി കണ്ടാരുചിരനാസികം
തക്കോരു തിലസൂനത്തെ ത്തിക്കും നാസാഗ്രഭാസുരം."

എന്നിങ്ങിനെ നവീനഭാഷയിലുള്ള പദ്യങ്ങളും അതിൽ സുദൎശങ്ങളാണു്.

ഉണ്ണിയാടീചരിതത്തിൽ ഗദ്യങ്ങൾ രണ്ടുരീതിയിൽ കാണുന്നുണ്ടു്. യാതൊരുവൃത്തബന്ധവുമില്ലാതെ സംസ്കൃതചമ്പൂഗദ്യങ്ങളുടെ മട്ടിലുള്ള മണിപ്രവാളഗദ്യങ്ങൾ ഒരുതരം, സാധാരണ ഭാഷാചമ്പുക്കളിൽക്കാണുന്ന വൃത്തഗന്ധികളായ മണിപ്രവാളഗദ്യങ്ങൾ വേറൊരുതരം. രണ്ടു രീതികൾക്കും യഥാക്രമം ഉദാഹരണങ്ങൾ താഴെചേൎക്കുന്നു.

<u>വൃത്തബന്ധമില്ലാത്ത ഗദ്യം.</u>

"ഇവ്വണ്ണമതിമനോഹരമാകിയ പുരദചയത്തിനു മദ്ധ്യേ വസന്തം, വസന്തസമയമിവ സകലജനാനന്ദാങ്കുരം, കുരംഗധരാധാരം, ധരസുതാനുകമനുകമ്പാംബുരാശി മാശീവിഷാകല്പം, കല്പാന്തസാക്ഷിണം, കപിലേക്ഷണം, ദേവം വണങ്ങുവിതെൻറു മനസി കൃതചാ മാനുഷവേഷേണ ഞങ്ങളിരുവരു മംബരതലാൽ ഗീതാനുസാരേണ കീഴിറങ്ങി വലത്തിട്ടു."

സാധാരണ ഭാഷാചമ്പുക്കളിൽ ഗദ്യങ്ങൾ ഉപയോഗിച്ചിട്ടുള്ളത്, കവികൾ നേരിട്ടു നടത്തുന്ന വർണ്ണനയ്ക്കാണ്. മുകളിൽ കാണിച്ച ഗദ്യമാകട്ടെ, കവിനിബദ്ധകഥാപാത്രങ്ങളുടെ സംഭാഷണത്തിലാണ് ഉപയോഗിക്കപ്പെട്ടിട്ടുള്ളത്.

വൃത്തഗന്ധിയായ പദ്യം.

"ഇത്ഥം ത്രിഭുവനമംഗലരത്നം, കുളിർമതിവിരചിതചൂഡാരത്നം, മലമകൾകുചതടഭൂഷാരത്നം, പ്രണതജനത്തിനു ചിന്താരത്നം, ചിന്തിപ്പോർക്കൊരു ചിന്താരത്നം, സുരഗണഹാരേ നായകരത്നം, ത്രിപുരാന്തകനെ ക്കുപ്പിവലത്തിട്ടായതമാകിന വാതിൽ ക്കൊട്ടിലിലാവതുതിക്കിനിറഞ്ഞ ജനാഗ്രേ മുൽപാടാചാരണർ നിൻറളവിൽ."

ഉണ്ണിയാടീചരിതം രണ്ടാംകിടയിലുള്ള ഒരു ഭാഷാചമ്പുവാണ്. രാമായണചമ്പു മുതലായ മററു ഭാഷാപ്രബന്ധങ്ങളിലുള്ളതുപോലെയുള്ള ശബ്ദരചനാശില്പമോ, അർത്ഥകല്പനാസൌന്ദര്യമോ ഒന്നും അതിൽ കാണുന്നില്ല. ഭാഷാസാഹിത്യചരിത്രത്തിൽ സവിശേഷമായി വല്ല പ്രാധാന്യവും അതിനുണ്ടെങ്കിൽ, അതു് ഉണ്ണുനീലീസന്ദേശകാലത്തിൻെറ നിർമ്മാണകാലത്തിന്നടുത്ത ഒരു കാലത്തു് നിർമ്മിക്കപ്പെട്ടതാണെന്നുള്ളതിനെ ആശ്രയിച്ചാണിരിക്കുന്നതു്. ഉണ്ണുനീലീസന്ദേശവും ഉണ്ണിയാടീചരിതവും തമ്മിൽ തട്ടിച്ചുനോക്കി പരിശോധിച്ചാൽ ഭാഷാചരിത്രജിജ്ഞാസുവിന്നു പലതും ഗ്രഹിക്കുവാനുണ്ടാകും. അതിനുപുറമേ, പുനമാണ് ഭാഷയിൽ ചമ്പൂപ്രസ്ഥാനത്തിൻെറ ഉപജ്ഞാതാവെന്നുള്ള പ്രവാദത്തെ ഖണ്ഡിക്കുവാനും കൂടി പ്രസ്തുതചമ്പൂഗ്രന്ഥം പ്രയോജനപ്പെടുന്നുണ്ടു്.

ശിവവിലാസം എന്ന സംസ്കൃതകാവ്യത്തിൻേറയും 'ഉണ്ണിയാടീചരിതം' എന്ന പ്രസ്തുത ഭാഷാചമ്പുവിൻേറയും കർത്താവായ ദാമോദരച്ചാക്യാർ തെക്കൻകോട്ടയത്തിനു സമീപമുള്ള മാങ്ങാനത്തിൽ ചാക്യാർ കുടുംബത്തിൽപ്പെട്ട ആളാണെന്നു മിസ്റ്റർ ഇ. വി. രാമൻനമ്പൂതിരി അവർകൾ പറയുന്നു. ഉണ്ണുനീലീസന്ദേശകർത്താവും ദാമോദരച്ചാക്യാരും സമകാലികന്മാരായിരുന്നു എന്നു് ഊഹിക്കുവാൻ വഴിയുണ്ടു്.

---

## രാമായണചമ്പു.

പുനത്തിന്റെ രാമായണചമ്പു, രാവണോത്ഭവം, രാമാവതാരം എന്നിങ്ങിനെ ഓരോ പേരുകളിൽ ഇരുപതുഭാഗങ്ങളായി വിഭജിക്കപ്പെട്ടിരിക്കുന്നു. ഓരോഭാഗത്തിലും കവിയുടെ കല്പനാശക്തിപ്പൊലിമ കാണിക്കുന്ന മികച്ച പദ്യങ്ങളും ഗദ്യങ്ങളും ധാരാളം കാണാവുന്നതാണ്. കഥാഗതിയിൽ പുനം പ്രായേണ വാല്മീകിരാമായണത്തെയാണ് അനുഗമിച്ചിട്ടുള്ളത്. പദ്യങ്ങളിൽ ചിലതു് ശുദ്ധ സംസ്കൃതരൂപങ്ങളും ബാക്കിയുള്ളവ മണിപ്രവാളരൂപങ്ങളുമാകുന്നു. മണിപ്രവാളപദ്യങ്ങളിൽ പലതും സംസ്കൃതബഹുലങ്ങളാണ്. ഭാഷാപ്രധാനങ്ങളായ പദ്യങ്ങളും ഇടയ്ക്കിടയ്ക്കില്ലാതെയില്ല. മലയാളപ്രകൃതികളിൽ സംസ്കൃതപ്രത്യയംവെച്ചു നിഷ്പാദിപ്പിച്ച സംസ്കൃതീകൃതഭാഷാപദങ്ങൾ കേവലം ഇല്ലെന്നുതന്നെ പറയാം.

"പാതിവ്രത്യോജ്ജ്വലാംഗിക്കഖിലഗുണനിധി-
ക്കംഗനാമൌലിമാല-
യ്ക്കാത്തുംഗാഭോഗപീനസ്തനഭരവിനമ-
ന്മദ്ധ്യവല്ലിക്കകൊണ്ടേ
ചൂതത്താർബാണലീലാമൃതരസലഹരി-
ക്കംബുജാക്ഷിക്ക നേരേ
സീതയ്ക്കാത്മോദരേ പോന്നാവനിഭരണബീ-
ജം തദാ പ്രാദുരാസീൽ."

എന്നിങ്ങിനെ സംസ്കൃതത്തിലെപ്പോലെ വിശേഷണവിശേഷ്യങ്ങൾക്ക വിഭക്തിപ്പൊരുത്തം വരുത്തിയിട്ടുള്ള പ്രയോഗങ്ങൾ പലേടത്തുമുണ്ട്. പുകണ്ണു, വാരാഞ്ഞു, ഉളൻ, വാർതോഞ്ഞു, മലർചരൻ, തുയ, മേവാർ, പുടപുഴങ്ങും, തികതില എന്നിങ്ങിനെ പഴയ പല പദപ്രയോഗങ്ങളും സുലഭങ്ങളാണ്.

സംസ്കൃതത്തിലുള്ള രാമായണചമ്പു, രഘുവംശം, ശാകുന്തളം, മാഘം, നൈഷധം, ആശ്ചര്യചൂഡാമണി, അനൎഘരാഘവം മുതലായ കൃതികളിൽനിന്നു ഭാഷാരാമായണചമ്പുവിലേയ്ക്കു പല രൂപങ്ങളിലും സംക്രമിച്ചിട്ടുള്ള പദ്യങ്ങൾക്ക കൈയ്യും കണക്കുമില്ല. ചില ശ്ലോകങ്ങൾ അതേരൂപത്തിലും പലതും പരാവൎത്തനംചെയ്തും കവി തന്റെ

കൃതികളിൽ ചേൎത്തിരിക്കുന്നു. ഭോജകൃതമായ സംസ്കൃതരാമായണചമ്പുവാണ് പുനത്തിൻെറ ഭാഷാരാമായണചമ്പുവിനു മറെറല്ലാററിനേക്കാളുമധികം മാൎഗ്ഗദർശിയായിബ്ഭവിച്ചിട്ടുള്ളതു്. ഭാഷാരാമായണചമ്പുവിലെ വിച്ഛിന്നാഭിഷേകപ്രകരണം മുഴുവൻ ഭോജചമ്പുവിൻെറ അനുകരണമാണ്. ആ ഘട്ടത്തിൽ, ഭോജചമ്പുവിലുള്ള പതിനഞ്ചു ശ്ലോകങ്ങൾ അങ്ങിനേതന്നെ എടുത്തു ചേൎത്തുകാണുന്നുണ്ട്. മുഴുവൻ ശ്ലോകങ്ങളും കവിതന്നെ എടുത്തുചേൎത്തവയാണെന്നു തോന്നുന്നില്ല. അനൎഘരാഘവം, ഹനുമന്നാടകം മുതലായ മററു സംസ്കൃതകൃതികളിലുള്ള ചില ശ്ലോകങ്ങളും ആ ഘട്ടത്തിൽ സംക്രമിച്ചു കാണുന്നുണ്ട്. അതിനും പുറമേ പരാവൎത്തനംചെയ്തു സ്വീകരിച്ചിട്ടുള്ള സംസ്കൃതശ്ലോകങ്ങളും കുറച്ചൊന്നുമല്ല ഉള്ളതു്.

"രാമഃകാമമുപാശ്രയിഷ്യതി വനം ത്യക്ത്വാ ധ്രുതം കൌതുകം
ലോകസ്ത്യക്ഷ്യതി കൌതുകം ചിരധ്രുതം തസ്യാഭിഷേകോത്സവേ"

എന്ന ഭോജചമ്പൂപദ്യത്തിൻെറ പരാവൎത്തനമാണ് താഴെകാണിക്കുന്നു,

"രാമൻ പോയ്ക്കൊള്ളുമല്ലോ വിപിനഭുവി ധ്രുതം
കൌതുകം കൈവെടിഞ്ഞ-
ങ്ങാമോദം ലോകകൌതുഹലമിതുകളവാ-
നിന്നു തസ്യാഭിഷേകേ
കാമം പ്രാണാപഗൻ ഞാൻ തനയവിരഹവും
ധൎമ്മഭീത്യാ പൊറുപ്പേൻ
കേൾ മാപാപീ കഥം നിൻകുലമിതു സഹതേ
കീൎത്തികേടാ യുഗാന്തം."

എന്ന ഭാഷാരാമായണചമ്പൂശ്ലോകം മൂലശ്ലോകത്തിൽ, അൎത്ഥഭേദത്തോടുകൂടി ആവൎത്തിച്ചിട്ടുള്ള കൌതുകപദം പരാവൎത്തനത്തിൽ വന്നപ്പോൾ, ഒരിടത്തു അതേരൂപത്തിലും മറെറാരിടത്തു 'കൌതുഹലം' എന്ന പൎയ്യായപദത്തിൻെറ രൂപത്തിലും ആയിത്തീൎന്നതുകൊണ്ട് ചമൽക്കാരത്തിനു കുറവുവന്നിട്ടുണ്ടെന്നുള്ളതിനു സംശയമില്ല. എന്നാൽ സംസ്കൃതശ്ലോകങ്ങളെ ഒട്ടും ചമൽക്കാരം ചോൎന്നുപോകാത്ത നിലയിൽ പരാവൎത്തനം ചെയ്വാനും പുനത്തിനു സാമൎത്ഥ്യമുണ്ടെന്നു താഴെ എഴുതുന്ന പദ്യങ്ങളെ തമ്മിൽ തട്ടിച്ചുനോക്കിയാൽ ബോദ്ധ്യപ്പെടുന്നതാണ്.

സംസ്കൃതശ്ലോകം.

"താത ത്വം നിജതേജസൈവ ഗമിതഃ
സ്വർഗ്ഗം നനു സ്വസ്തി തേ
ബ്രൂമസ്താവദിമാം വധൂഹൃതികഥാം
മാ ഭ്രാതരഗ്രേ കൃഥാഃ
രാമോഹം യദി കൈശ്ചിദേവ ദിവസൈർ-
വ്രീളാനമൽകന്ധരഃ
സാർദ്ധം ബന്ധുജനൈശ്ച സേന്ദ്രവിജയീ
വക്താ സ്വയം രാവണഃ"

പരാവർത്തനം.

"സ്വർല്ലോകത്തിന്നു യാത്രാ സ്വയമുദയവതീ
താത തേ സ്വസ്തി ഭൂയാൽ
ചൊല്ലേണ്ടാ നീ വധൂടീഹൃതികഥ ജനക-
സ്യാന്തികേ ചെന്നിരുന്നാൽ
ചൊല്ലാം ഞാൻ രാമനെങ്കിൽ കതിപയദിവസൈ-
രാവണൻ വന്നു താനേ
ചൊല്ലും മന്ദാക്ഷശാലീ തലകളെ നമയ-
ന്നാനപിതോ ബന്ധുവർഗ്ഗൈഃ"

(ഭാഷാരാമായണചമ്പു)

സീതാപരിത്യാഗഭാഗത്തു കവി കാളിദാസനെയാണു് അനുസ്യൂതമായി അനുഗമിച്ചിട്ടുള്ളതു്. കാട്ടിൽ പരിത്യക്തയായ സീത ലക്ഷ്മണനോടു പറയുന്ന വാക്യങ്ങൾ രഘുവംശത്തിലും ഭാഷാരാമായണചമ്പുവിലും ഏകദേശം ഒന്നുതന്നെയാണു്.

"ശ്വശ്രൂജനം സർവ്വമനുക്രമേണ
വിജ്ഞാപയ പ്രാപിതമൽപ്രണാമഃ
പ്രജാനിഷേകം മയി വർത്തമാനം
സൂനോ രനുധ്യായത ചേതസീതി."

"വാച്യസ്ത്വയാ മദ്വചനാത്സ രാജാ
വഹ്നൌ വിശുദ്ധാമപി യത്സമക്ഷം

മാം ലോകവാദശ്രവണാദഹാസീഃ
ശ്രുതസ്യ കിം തത്സദൃശം കുലസ്യ."

എന്ന രഘുവംശശ്ലോകങ്ങളുടെ പരാവൎത്തനങ്ങളാണു് താഴെ കാണിക്കുന്ന രാമായണചമ്പൂശ്ലോകങ്ങൾ.

"മാത സ്സീതാഹമേഷാ തവ പദതളിരിൽ
കൈവണങ്ങീടിനേനെ-
ന്നോതസ്യാ മേ പ്രണാമക്രമമനുകലയ-
ന്നമ്മമാരോടു ചൊൽ നീ
ഹാ! സന്ത്യക്താമിമാം മാമറിക വികലുഷാം
ബീജമന്തൎഗതം മേ
വാൎത്തിക്കീടും തദീയാത്മജവിനിഹിതമെ-
ന്നുള്ളതും ചൊല്ലുമല്ലോ."

"ചൊല്ലേണം നീ മദീയം വചനമിതവനീ-
നായകൻ തന്നൊടേവം
ചൊല്ലാൎന്നീടും കൊടുന്തീക്കനലിലപഭയം
വീണു ശുദ്ധാമിമാം മാം
കല്യാണാബ്ധേ, കളഞ്ഞോരഴകിതു ജനവാ-
ദങ്ങൾ കേട്ടോൎത്തുകണ്ടാ-
ലല്ലേ സൂൎയ്യാന്വയത്തിന്നിതു സമുചിതമോ
കിന്നു ശാസ്ത്രോക്തമോ താൻ."

വൎണ്ണ്യവിഷയങ്ങളെ തന്മയത്വത്തോടു കൂടി വൎണ്ണിച്ചു ഫലിപ്പിക്കുന്നതിൽ പുനത്തിനുള്ള നൈപുണ്യം ഒന്നു വേറെത്തന്നെയാണു്. ദീൎഘകാലം തപസ്സുചെയ്തിട്ടും പരമശിവൻ പ്രത്യക്ഷപ്പെടാതെ വന്നപ്പോൾ സ്വന്തം കഴുത്തറുത്തു ഹോമിക്കുവാൻ തുടങ്ങിയ രാവണൻെറ തൽകാലസ്ഥിതിയെ വൎണ്ണിച്ചിരിക്കുന്നതു നോക്കുക:—

"വാടിലമ്മന്ദഹാസം, നുതിഭണിതികൾ തേ-
ടീലഹോ ഗദ്ഗദത്വം
കോടീല ച്ചില്ലിപോലും വദനദശകമേ-
കൈകമാസീൽ പ്രസന്നം."

എന്ന നിലയിലായിരുന്നു രാവണൻെറ അപ്പോഴത്തെ അവസ്ഥ.

ശ്രീരാമനെ മാലയിട്ടു വരിക്കുന്നതിനായി വിവാഹമണ്ഡപത്തിൽ വരുന്ന സീതയെ ഇങ്ങിനെ വൎണ്ണിച്ചിരിക്കുന്നു.

"മന്ദീഭൂതേ ജനൌഘേ പരിമളബഹളം
കയ്യിലാദായ മാലാം
മന്ദാരാഭോഗമന്ദസ്മിതമധുരമുഖീ
മംഗലസ്ത്രീസമേതം
മന്ദം മന്ദം നയന്തീ ഘനജഘനഭരം
പ്രാഭൃതപ്രായമഗ്രേ
മന്ദാക്ഷാലംകൃതാക്ഷീ മനസിജകലികാ
മൈഥിലീ സാ നടന്നാൾ."

"മൂളീട്ടും ഭൃംഗപാളീവിവലനമധുരാം
മാലികാം കൈത്തലേ ചേ-
ൎത്താളീദത്താവലംബാ നിജതനുമഹസാ
രംഗമുദ്യോതയന്തീ
വ്രീളാവേഗേന രാമാനനമിടയിടയിൽ
കണ്ടു നോക്കിപ്രമോദ-
വ്യാലോലാ മെല്ലെ മെല്ലെന്നരികിലുപഗതാ
കോമളാഭ്യാം പദാഭ്യാം."

രാമായണകഥ വൎണ്ണിക്കുമ്പോഴും, പുനം, കേരളത്തിലെ സാമുദായികസ്ഥിതികളെ വിസ്മരിക്കുന്നില്ല. സീതാസ്വയംവരം രാമാഭിഷേകം മുതലായ കഥാഭാഗങ്ങൾ വൎണ്ണിക്കുമ്പോൾ അദ്ദേഹം തന്റെ കാലത്തുണ്ടായിരുന്ന കേരളീയപരിതഃസ്ഥിതികളെ വ്യക്തമായി പ്രതിഫലിപ്പിച്ചു കാണിച്ചിരിക്കുന്നു. 'പണവും കിട്ടും മൃഷ്ടാഷ്ടിയുമുണ്ടെ'ന്നു കരുതി എവിടെ എന്തു വിശേഷമുണ്ടായാലും വിടാതെ ഹാജരുകൊടുക്കുന്ന ഭൂസുരപ്പരിഷയേയും, 'കണ്ടമരുന്നു പറിച്ചു മരച്ചും വാതദ്വേഷിണി പിത്തവിരോധിനി മററു മോരോരോ പേരുംചൊല്ലി' 'ആൎക്കുമൊരിക്കലുമെങ്ങും പാൎത്താലുതകാത' മരുന്നുകളുംകൊണ്ടു നടക്കുന്ന മുറിവൈദ്യന്മാരേയും, 'പരലും പലകയു മഗ്രേവെച്ചും ഗണപതിവെച്ചും കലിദിനസംഖ്യ വരുത്തിയും' 'രന്ധ്രത്തിങ്കൽ ഗുളികൻ വന്നു ലഗ്നാധിപനും കൂടെ ച്ചെന്നു' എന്നും, 'ആയുസ്സുള്ളചെറുക്കൻ പെറുകിൽ സന്തതിയെന്നതു

നിസ്സന്ദേഹം' എന്നും മററും ജല്പിക്കുന്ന കപടജ്യോത്സ്യന്മാരെയും, 'വിശപ വശങ്കരി വനിതാമോഹിനി, കനകാവാഹിനി' മുതലായ മന്ത്രങ്ങൾ ജപിച്ചും, 'കല്പനയുണ്ട പിറന്നാൾതോറും പത്മജനിന്നും മംഗലകലശം, എന്നൊക്കെയുള്ള ഓരോ 'ആനന്ദേഷ്ടകൾ' തട്ടിമൂളിച്ചും നടക്കുന്ന ദുർമ്മന്ത്രവാദികളേയും മററും കവി നല്ല കണക്കിൽ കളിയാക്കീട്ടുണ്ട്. പരിഹസിക്കുന്നതിൽ പുനത്തിനുള്ള സാമർത്ഥ്യം കാണണമെങ്കിൽ താഴെ എഴുതുന്ന വരികൾ നോക്കിയാൽമതി.

"വെളുവെളവിലസിന പൂണൂലും ചില തൊടുകുറികളുമിത്തരമോരോന്നനവധിപൂണ്ടും പുടവഞെറിഞ്ഞതു ഭംഗിവരുത്തി പ്പുനരപി പുനരപി മുറ്റുത്തുവട്ടമഴിച്ചുമുടുത്തും പൃഷ്ഠം കാണ്മാൻ കഴിവില്ലാഞ്ഞു വളഞ്ഞു പിരിഞ്ഞൊരു കൃഷ്ണമൃഗത്തിൻ കൊമ്പുകണക്കെ ഝടിതി ചമഞ്ഞും,നിഴലിൽ ത്തെരുതെരെ നോക്കിക്കണ്ടും, കുറിയുടെ ചുററും വെള്ളംക്രൂട്ടി നനച്ചു തുടച്ചും, വെള്ളം ചെററട നെത്തീടാസ്സിൽ തുപ്പൽ പുരട്ടീട്ടിടയിൽ നനച്ചും, കണ്മലർ പാതിമിഴിച്ചും നോക്കിയു മോമനകൊണ്ടൊരുണിസ്രുത തടവിക്കൊഞ്ചിക്കൊഞ്ചി ക്കിമപിപറഞ്ഞും, ബഹുകുതുഹലമധ്ശ്ലോകം വൃത്തവിഹീനം കോഴപിരട്ടി ക്കാടായ്ച്ചൊല്ലിയു മംഗേ ചിലചില നഖരേഖകളും നോക്കുന്നോരം കാണാഞ്ഞിട്ടങ്ങരിശപ്പെട്ടു കളത്രത്തോട ച്ചിരവപ്പല്ലു ചിരട്ടച്ചൊളിയെന്നിത്യാദികൾകൊണ്ടൊക്കെ വലിച്ചു പൊളിച്ചു മിവണ്ണം ജളതകൾകാട്ടി ക്കാമുകനിവഹവു മുഴറിനടന്നു." (ഭാഷാരാമായണചമ്പു)

അഴകുരാവണവേഷംകെട്ടി ഞെളിഞ്ഞുനടക്കുന്ന 'പച്ചശ്ശൃംഗാരികളെ ഇതിലധികം മൂച്ച്യോടുക്രൂടി പരിഹസിക്കുവാൻ മറെറാരു കവിക്കു സാധിക്കുമോ എന്നു സംശയമാണ്. ചുററിയ മുണ്ടിൻെറ പിൻകുറി കാണ്മാൻവേണ്ടി വളഞ്ഞു പിരിഞ്ഞു ദേഹത്തെ കൃഷ്ണമൃഗത്തിൻെറ കൊമ്പുപോലെയാക്കിക്കൊണ്ടു പിൻപുറത്തേയ്ക്കു നോക്കുന്നതായി വർണ്ണിച്ചിരിക്കുന്നതിലുള്ള പരിഹാസത്തിൻെറ മൂർച്ച കടുത്തതാണ്. കുഞ്ചൻനമ്പ്യാരുടെ തുള്ളലുകളിലുള്ള പരിഹാസോക്തികളും അവയുടെ വൃത്തബന്ധരീതിയും മുകളിൽ കാണിച്ചതുപോലെയുള്ള ചമ്പൂഗദ്യങ്ങൾക്കു കടപ്പെട്ടിട്ടുള്ളവയാണ്. പുനത്തിൻെറ കൃതികളിൽ പ്രത്യേകിച്ചും

കൃതപരിശ്രമനായിട്ടാണ് കുഞ്ചൻനമ്പ്യാർ തുള്ളൽക്കൃതികൾ നിർമ്മിച്ചതെന്നു രണ്ടുപേരുടേയും കൃതികളെ തുലനംചെയ്തു നോക്കിയാൽ ഗ്രഹിക്കുവാൻ സാധിക്കുന്നതാണ്. പുനത്തിൻെറ രാമായണചമ്പുവിൽ രാവണൻ സീതയോടു പറയുന്ന,

"സ്വർഗസ്ത്രീവർഗ്ഗമല്ലോ തവ വിളിപണിചെ-
യ്യുന്ന തെന്നൊപ്പുണന്നാൽ
മിക്കപ്പോഴും തലോടും ചരണസരസിജം
പൂർണ്ണപീയൂഷധാമാ." (ഉദ്യാനപ്രവേശം)

എന്ന ഭാഗത്തിൻെറ ഒരു വിവരണമാണ് കുഞ്ചൻനമ്പ്യാരുടെ തുള്ളലിലുള്ള,

"വിളിപണി സകലം ചെയ്യിപ്പാനും
കളിചിരിപൂണ്ടു വിനോദിപ്പാനും
അസുരസുരാപ്സരമാനിനിമാരു-
ണ്ടനവധി യവർ പിരിയാതെ വസിക്കും."
(ലങ്കാമർദനം)

എന്ന ഭാഗം. ഇനിയും രാമായണചമ്പുവിലുള്ള,

"ദുർവ്വാസാമുനി ഗർവ്വുകലൻ്റ
ഗൌതമനുടനേ ഗീതമിയന്നു
വാല്മീകിക്കൊരു വാങ്മയമുദ്ര-
ദങ്കുരിതം മദമംഗിരസോഹൃദി
പുലഹൻ പലരൊടു കലഹമിയന്നു
ദിക്പാലന്മാർ ദർപ്പമിയന്നു
ധർമ്മപതിക്കൊരു ശർമ്മമിയന്നു
നിരൃതി പുളച്ചു നിരതിശയാത്മാ."

എന്ന ഭാഗത്തിനും, കാർത്തവീര്യാർജ്ജുനവിജയം തുള്ളലിലുള്ള

"ഭോജനരാധിപതിക്കു മിദാനീം
ഭോജനമെന്നും കിടയാതായീ
അംഗമഹേശനു മഷ്ടിലഭിക്കാ-
ഞ്ഞംഗമശേഷം കൃശതമമായി
കാലിംഗേശനു മേററുനടപ്പാൻ

കാലിനു ശക്തി കുറഞ്ഞുതുടങ്ങി
കാശിനരേന്ദ്രനു മിക്കാലത്തൊരു-
കാശിനു മുതലില്ലാതെ ചമഞ്ഞു
കുന്തളനരപതി കുത്തിക്കവരാൻ
കുന്തവുമേന്തി നടന്നുതുടങ്ങി

എന്നീ ഭാഗത്തിനും തമ്മിൽ, ബന്ധരീതിയിലും പ്രതിപാദനരീതിയിലും ഉള്ള സാജാത്യം സ്പഷ്ടമായിട്ടുള്ളതാണ്.

രാമായണചമ്പുവിൽ വിശേഷപ്പെട്ട ചില ഗൌണപ്രയോഗങ്ങൾ (സരസശൈലികൾ) കാണുന്നുണ്ട്. ഫലിതരസികനായ പുനത്തിൻെറ കവിതയിൽ അങ്ങിനെയുള്ള ചില 'പൊടിക്കൈകൾ' കാണാതെയിരിക്കുവാൻ നിവൃത്തിയില്ലതാനും. സരസങ്ങളും അല്പാക്ഷരങ്ങളുമായ ചില ഗൌണപ്രയോഗങ്ങളെക്കൊണ്ട് അനല്പങ്ങളായ ആശയങ്ങളെ ഭംഗിയായി പ്രകാശിപ്പിച്ചിട്ടുള്ളതിന് ഏതാനും ചില ഉദാഹരണങ്ങൾ താഴെ കാണിക്കാം. കൃത്തകുചനാസികയായ ശൂൎപ്പണഖ രാവണൻെറ സന്നിധിയിൽചെന്നു സങ്കടം പറഞ്ഞതിന്നുശേഷം സീതയെപ്പററി പ്പറയുന്ന,

"പൂവിൻപെണ്ണിനുമില്ല താദൃശമഹോ
ലാവണ്യ മെല്ലാരുമ-
ദ്ദേവസ്ത്രീകളവൾക്കു താളിപിഴിവാൻ
പോലും തരം പോരുമോ?
പേർവാച്ചീടിന വീൎയ്യമംഗജനുമോ
നഞ്ചമ്പുമായന്തികേ
കാവൽക്കാരനസൌ തദീയകൃപയാ
വെല്ലുന്നിതുൎവ്വീതലം."

എന്ന ശ്ലോകത്തിൽ, ദേവസ്ത്രീകൾ സീതയ്ക്കു 'താളിപിഴിയുവാൻ' (ദാസ്യപ്രവൃത്തിയെടുപ്പാൻ)പോലും യോഗ്യതയുള്ളവരല്ലെന്നു പറഞ്ഞിരിക്കുന്നതിലുള്ള സ്വാരസ്യം അന്യാദൃശമെന്നേ പറയുവാനുള്ളു. അതിലുള്ള 'താളിപിഴിയുവാൻ', പേർവാച്ചീടിന', 'കാവൽക്കാരൻ' എന്നീ മൂന്നുപ്രയോഗങ്ങളും ഗൌണപ്രയോഗങ്ങളാണ്. ഇതുപോലെ 'യമഭടന്മാരേ നക്തഞ്ചരാണാമോഘംകൊണ്ടോണമൂട്ടുന്നു'ഇം, 'പുലികൾ

ക്കൊക്കെ പുലകുളി' നൽകുന്നതും, 'മനസികൊതി കൊളുത്തുന്ന'തും എല്ലാം ഗൌണപ്രയോഗങ്ങൾ തന്നെയാകുന്നു.

ഈ വക ഭാഗങ്ങളിൽ സവ്വത്ര സമുചിതമായ നിലയിൽ പ്രതിഫലിച്ചുകാണുന്ന കവിയുടെ ഫലിതരസികത്വം ചുരുക്കം ചില സ്ഥലങ്ങളിൽ അത്യന്തം അനുചിതമായ വിധത്തിലും പ്രത്യക്ഷപ്പെടാതെയിരുന്നിട്ടില്ല. സീതാവിവാഹം കഴിഞ്ഞു്, ശ്രീരാമൻ അയോദ്ധ്യയ്ക്കു മടങ്ങുന്നവഴിക്കു പരശുരാമനെ കണ്ടുമുട്ടുമ്പോൾ അവർ തമ്മിൽ നടക്കുന്ന സംഭാഷണത്തെ വൎണ്ണിച്ചിട്ടുള്ള ഭാഗത്തു്, കവിയുടെ ഫലിതവാസന കടിഞ്ഞാൺ പൊട്ടിച്ചു 'കാടുകയറി'പ്പോയിരിക്കുന്നതായി കാണുന്നുണ്ടു്. വിഷയപരാങ്മുഖനും വൃദ്ധനുമായ പരശുരാമനെക്കൊണ്ടു്,

"ചൊല്ലാം നിന്നോടു സീതാമരുളുകിലധുനാ
ഗമ്യതാം ഭാർഗവോസൌ
കല്യാത്മാ ചാപരത്നതുടനമിതുവധൂ-
രത്നലാഭാൽ പ്രസോദ്ധാ."

എന്നു പറയിപ്പിച്ചിട്ടുള്ളതു് കളിയായിട്ടാണെങ്കിൽക്കൂടി 'കഥയില്ലായ്മ' യാണു്. അതിനു ശ്രീരാമൻ പരശുരാമനോടു പറയുന്ന,

"കൊള്ളാവൊന്നിപ്രമേയം പരമമുനിവര-
നാഗ്രഹം പെണ്ണിലോ പോൽ
കൊള്ളിക്കോ നിൻ തപസ്സും ജടയുമയി,ദൃഢം
കള്ളയോഗീശ്വരൻ നീ."

എന്ന മറുപടി അതിലേറെ കഥയില്ലായ്മയായിട്ടുണ്ടെന്നു പറയേണ്ടിയിരിക്കുന്നു. വാല്മീകി, കാളിദാസൻ, അദ്ധ്യാത്മരാമായണകൎത്താവു്, ക്ഷേമേന്ദ്രൻ, മുരാരി, ജയദേവൻ, ഭോജൻ, ശക്തിഭദ്രൻ, കണ്ണശ്ശപ്പണിക്കർ, തുഞ്ചത്തെഴുത്തച്ഛൻ മുതലായ രാമായണകവികളാരും ഈ ഘട്ടത്തിൽ ഇങ്ങിനെയൊരു അനൌചിത്യത്തിന്റെ ഛായപോലും വരുത്തിയിട്ടുള്ളതായി കാണുന്നില്ല. ശൂൎപ്പണഖ രാവണനോടുപറയുന്ന,

"ഇന്നീയല്ലോ പുരാ കൊന്നതു മമ ദയിതം,
നിന്നെ ഞാനിന്നു മാരോ-
ൽന്നാ മൽക്കാന്തനാക്കി പ്പുരിചൊടു പുണരു-
ന്നുണ്ടു പുണ്യാംബുരാശേ,

മുന്നേതന്നേ കലസ്ത്രീകളൂർമുലപുണരും
ഭാഗ്യവാനിന്നു യോഗ്യം
തന്നേ തന്വോദരീസംഗമ മരുതിനി മ-
ന്ദോദരീസംഗമേതും."

എന്ന ശ്ലോകം അനൌചിത്യത്തിനും അശ്ലീലത്തിനും മകുടംവെച്ച ഉദാഹരണമായിരിക്കുന്നുണ്ട്. ശൂൎപ്പണഖയായാൽക്കൂടി ഇത്രയും നിർല്ലജ്ജമായും അധൎമ്മ്യമായും തന്റെ സഹോദരനോടു സംസാരിക്കുമെന്നു വിചാരിക്കുവാൻ വയ്യ. സ്ത്രീത്വത്തിന്റെ പ്രഥമാംശമായ ലജ്ജയും മാനവും ശൂൎപ്പണഖയെപ്പോലെയുള്ള ഒരു സ്ത്രീക്കായാൽക്കൂടി അല്പമെങ്കിലും ഉണ്ടാകാതെയിരിക്കുവാൻ നിവൃത്തിയില്ല. അതുപോകട്ടെ,

രാവണവധത്തിനുശേഷം അശോകവനികയിൽനിന്ന് ആനീതയായ സീതയെ നോക്കി ശ്രീരാമൻ,

"ആശ്ലേഷിച്ചെന്നെയൊപ്പിച്ചണികുസുമ മറു-
ത്തീടുവാനെന്നുചൊല്ലി-
പ്പോയ് ച്ചേൎന്നായ്‌രാക്ഷസക്കമ്മെരെ രഹസി പറ-
ഞ്ഞൊത്തു സങ്കേതഭ്രമൌ."

എന്നും,

"പൊന്മാനെ ക്കാൺ, കളിപ്പാനിതു മമ വിരവിൽ
ക്കൊണ്ടുവായെന്നിവണ്ണം
നമ്മോടിന്നീയപേക്ഷിച്ചതു മൊരുചതിയെ-
ന്നിന്നറിഞ്ഞീടിനേൻ ഞാൻ."

എന്നും പറയുന്നതായിക്കാണിച്ചിട്ടുള്ളതും അത്യന്തം അനുചിതമായിത്തീൎന്നിട്ടുണ്ട്.

"പ്രാപ്തചാരിത്രസന്ദേഹാ മമ പ്രതിമുഖേ സ്ഥിതാ
ദീപോ നേത്രാതുരസ്യേവ പ്രതികൂലാസി മേ ദൃഢാ
കഃ പുമാംസ്തു കുലേ ജാതഃ സ്ത്രീയം പരഗൃഹോഷിതാം
തേജസ്വീ പുനരാദദ്യാൽ സുഹൃല്ലോഭേന ചക്ഷുഷാ
രാവണാങ്കപരിക്ലിഷ്ടാം ദൃഷ്ടാം ദുഷ്ടേന ചക്ഷുഷാ
കഥം ത്വാം പുനരാദദ്യാം കുലം വ്യപദിശന്മഹൽ."

എന്നാണ് ആദികവിയായ വാല്മീകി ഈ ഘട്ടത്തിൽ ശ്രീരാമനെക്കൊണ്ടു പറയിക്കുന്നതു്. രാവണൻ സീതയെ അപഹരിച്ചുകൊണ്ടുപോയ

പ്പോൾ സീത 'രാവണാങ്കപരിക്ലിഷ്ട'യായിത്തീൎന്നതുകൊണ്ടും പിന്നെ പരഗൃഹത്തിൽ വളരെക്കാലം താമസിച്ചതുകൊണ്ടും സീതയുടെ ചാരിത്രത്തിൽ ലോകത്തിനു സംശയിപ്പാൻ ഇടയായിട്ടുണ്ടെന്നുമാത്രമേ വാല്മീകിയുടെ ശ്രീരാമൻ പറയുന്നുള്ളു. 'ദീപോ നേത്രാതുരസ്യേവ' എന്ന അതിലുള്ള ഉപമയുടെ സാരസ്യത്താൽ സീതയുടെ ചാരിത്രം സംശയാസ്പദമായിത്തീൎന്നതു സീതയുടെ ദോഷംകൊണ്ടല്ലെന്നു വ്യഞ്ജിക്കുന്നുണ്ടെന്നുള്ളതും ഇവിടെ വക്തവ്യമാണ്. നേത്രരോഗിക്കു വെളിച്ചം കണ്ടുകൂടാതെയായിത്തീരുന്നതു നേത്രത്തിന്റെ ദോഷംകൊണ്ടല്ലാതെ വെളിച്ചത്തിന്റെ ദോഷംകൊണ്ടല്ലല്ലോ. വാല്മീകിയുടെ ശ്രീരാമനും, പുനത്തിന്റെ ശ്രീരാമനും തമ്മിൽ തേജസ്തിമിരങ്ങൾക്കു തമ്മിലുള്ളതുപോലെയുള്ള വ്യത്യാസം ഇയിടെ ഉണ്ടെന്നു പറയേണ്ടിയിരിക്കുന്നു.

മേൽക്കാണിച്ചപ്രകാരത്തിലുള്ള ചില അനൌചിത്യങ്ങൾ അങ്ങിങ്ങെല്ലാമുണ്ടെങ്കിലും, പുനത്തിന്റെ രാമായണചമ്പു സൎവ്വഥാ സഹൃദയഹൃദയാവൎജകമായ ഒരു സൽപ്രബന്ധമാണെന്നു തീൎത്തുപറയാം. ഉപമ, ഉൽപ്രേക്ഷ, രൂപകം, സ്വഭാവോക്തി, എന്നിങ്ങിനെയുള്ള ചില അലങ്കാരങ്ങൾ ചില സന്ദൎഭങ്ങളിൽ തുലോം ചമൽകാരകങ്ങളായിരിക്കുന്നുണ്ട്. പഠിപ്പും ലോകപരിചയവും പരിപക്വമായിത്തീൎന്ന ഒരു ദശയിലാണ് 'പുളകോൽഗമകാരിവചഃ പ്രസര'നായ പുനത്തിന്റെ കല്പനാശക്തിയിൽനിന്നു കമനീയശില്പമായ ഈ പ്രബന്ധരത്നം ഉത്ഭവിച്ചിട്ടുള്ളതെന്ന് ഇതിന്റെ ഏതുഭാഗം നോക്കിയാലും കാണ്മാൻ കഴിയുന്നതാണ്. ഇതിൽ പറങ്കിത്തൊപ്പിയെപ്പററി പറഞ്ഞിട്ടുള്ളതിനാൽ കൊ. വ. 673-ൽ പറങ്കികൾ (പോൎച്ചുഗീസ്സുകാർ) മലബാറിൽ വന്നതിനുശേഷമാണ് ഇതിന്റെ നിൎമ്മാണമെന്നു നിശ്ചയിക്കാമെന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. അപ്പോഴേയ്ക്കും പുനത്തിന് ഏകദേശം മദ്ധ്യവയസ്സു കഴിഞ്ഞിരുന്നിരിക്കണം. പുനം അനേകം ഗദ്യപദ്യനിബന്ധങ്ങളുടെ കൎത്താവായതിനു ശേഷമാണ് ചന്ദ്രോത്സവകൎത്താവു ചന്ദ്രോത്സവം രചിച്ചതെന്ന് അതിലുള്ള 'മധുമദമണമോലും ഗദ്യപദ്യൈരനേകൈഃ' എന്ന പദ്യഭാഗത്തിൽനിന്നു വെളിപ്പെടുന്നുണ്ട്. അതുകൊണ്ട്, കൊ. വ. ഏഴാംനൂററാണ്ടിന്റെ ഉത്തരാൎദ്ധത്തിലാണ് ചന്ദ്രോത്സവകൎത്താവ് ജീവിച്ചിരുന്നതെന്നും നിശ്ചയിക്കാവുന്നതാണ്.

# PUBLICATIONS OF THE MADRAS UNIVERSITY

*(Text-books, Calendars and Question Papers have been omitted.)*

| | *Name of Publications* | | *Price* | |
|---|---|---|---|---|
| | | Rs. | A. | P. |
| *1. | **Some South Indian Villages,** by Dr. G. Slater. Available at the Oxford University Press, Madras ... ... each | 5 | 0 | 0 |
| 2. | **Sources of Vizianagar History,** by Dr. S. Krishnaswami Aiyangar, available from the Superintendent, Govt. Press, Mount Road, Madras ... ... ... each | 4 | 8 | 0 |
| 3. | **Dravidic Studies,** (available from the Superintendent, Govt. Press, Mount Road, Madras). | | | |
| | Volume I ... ... ... | 0 | 2 | 0 |
| | Volume II ... ... ... | 0 | 8 | 0 |
| | Volume III ... ... ... | 0 | 12 | 0 |
| | Bound Vols. I-III ... ... ... | 2 | 4 | 0 |
| 4. | **History of Sri Vaishnavas,** by Mr. R. Gopinatha Rao ... ... | 0 | 10 | 0 |
| 5. | **Psychological Tests of Mental Abilities,** by Dr. A. S. Woodburne ... ... | 2 | 8 | 0 |
| †6. | **The Nayaks of Madura,** by Mr. R. Satyanatha Ayyar, available at the Oxford University Press, Madras ... | 8 | 0 | 0 |

TO BE HAD OF MESSRS

C. COOMARASWAMI NAIDU & SONS, GEORGE TOWN, MADRAS

| | | | | |
|---|---|---|---|---|
| 7. | **A Study of the Optical Properties of Potassium Vapour,** by Dr. A. L. Narayan ... ... | 1 | 12 | 0 |
| 8. | **Absorption Spectra and their Bearing on the Structure of Atoms and Molecules,** by Dr. A. L. Narayan ... ... | 0 | 8 | 0 |

* Not in stock.

† Members of the staff of colleges will be offered copies of the book for sale at Rs. 2 per copy.

## University Publications—(*continued*)

| *Name of Publications* | *Price* Rs. A. P. |
|---|---|
| 9. **Investigations on the molecular scattering of light,** by Dr. K. R. Ramanathan ... ... | 1 12 0 |
| 10. **The Kavari, the Mukari and the Sangam Age,** by Mr. T. G. Aravamudan ... ... | 2 4 0 |
| 11. **Dravidic Studies—No. IV on the Octaval System of Reckoning in India,** by Dr. Mark Collins ... ... | 0 12 0 |
| 12. **Stone Age in India,** by Mr. P. T. Srinivasa Aiyangar, M.A. ... | 1 0 0 |
| 13. **Anatomical and Taxonomic Studies of some Indian fresh and Amphibious Gastropods,** by Mr. H. Srinivasa Rao, M.A., D.SC. ... | 1 4 0 |
| 14. **India through the Ages,** by Dr. Jadunath Sirkar, KT., M.A., PH.D. ... | 1 8 0 |
| 15. **Political Theory of the Govt. of India,** by Mr. M. Ruthnaswami, M.A., C.I.E. ... | 1 0 0 |
| 16. **Ante-natal, Natal, Neo-natal, mortality of infants,** by Dr. A. Lakshmanaswami Mudaliar, M.D., L.R.C.P. ... ... ... | 2 0 0 |
| 17. **History of Pallavas,** by Mr. R. Gopalan, M.A. ... ... | 5 0 0 |
| 18. **Industrial Welfare in India,** by Mr. P. S. Lokanathan, M.A. ... ... | 4 0 0 |

This is a critical study of the work and achievement of the three great agencies of the workers' welfare—the State, the employer and organized labour. The first part deals with industrial legislation and the second describes the Welfare Work carried on by the employers, emphasis being laid on the need for a new orientation in the relationship between the employers and workers. In the third part a history of the Trade Union Movement is given.

| | |
|---|---|
| 19. **Critical Survey of the Malayalam Language and Literature,** by Mr. A. Krishna Pisharoti ... ... | 0 8 0 |
| 20. **Records of the Indian Museum, Vol. XXXI, Part I,** by Mr. K. S. Padmanabha Ayyar ... | 1 0 0 |
| 21. **Restricted Relativity,** by the Rev. D. Ferroli, S.J., D.SC. ... ... | 4 0 0 |

| | *Name of Publications* | | *Price* Rs. | A. | P. |
|---|---|---|---|---|---|
| 22. | **Kuchalavirtham and Krishnavilasam,** by Mr. C. Achuta Menon, B.A. ... | ... | 1 | 0 | 0 |
| 23. | **Hindu Administrative Institutions,** by Mr. V. R. R. Dikshitar ... | ... | 6 | 0 | 0 |
| 24. | **Tamil Sangam Age,** by Mahamahopadhyaya S. Swaminatha Ayyar | ... | 1 | 0 | 0 |
| 25. | **Agastiya in the Tamil Land,** by Mr. K. N. Sivaraj Pillai, B.A. ... | ... | 1 | 0 | 0 |
| 26. | **Purananutrin Palamai,** by Mr. K. N. Sivaraj Pillai, B.A. ... | ... | 0 | 12 | 0 |
| 27. | **Rasa and Dhvani,** by Dr. A. Sankaran, M.A., PH.D. ... | ... | 1 | 12 | 0 |
| 28. | **Sivadvaita Nirnaya,** by Mr. S. S. Suryanarayana Sastri, M.A., B.SC. | ... | 2 | 8 | 0 |

In this work, Srikantha's commentary is analysed and considered in great detail. The work is published critically with a translation, introduction, and notes in English.

| | | | | | |
|---|---|---|---|---|---|
| 29. | **Sivadvaita of Srikanta,** by Mr. S. S. Suryanarayana Sastri | ... | 5 | 0 | 0 |

A critical exposition of the philosophy of Srikantha, otherwise known as Nilakantha Sivacarya, the author of Saiva commentary on the *Vedanta Sutras*. The first chapter determines Srikantha to be possibly a contemporary of Ramanuja. Chapters II-IV give an account of his philosophy, under the heads of Preliminaries, Criticism of Rival Theories, Brahman, the Jiva, and Release. The last chapter is an estimate.

| | | | | | |
|---|---|---|---|---|---|
| 30. | **Taittiriya Pratisakhya,** Ed. by Pandit V. Venkatarama Sharma | ... | 2 | 0 | 0 |
| 31. | **Essay on the Origin of South Indian Temple,** by Dr. N. Venkataramanayya ... | ... | 1 | 8 | 0 |
| 32. | **Samkhya Karika,** by Mr. S. S. Suryanarayana Sastri | ... | 2 | 0 | 0 |
| 33. | **Indian Currency System, 1835-1926,** by Sir J. C. Coyajee ... | ... | 5 | 0 | 0 |
| 34. | **Political Theory of Imperialism,** by Prof. K. Zachariah ... | ... | 0 | 8 | 0 |

| No. | *Name of Publications* | Rs. | A. | P. |
|---|---|---|---|---|
| 35. | **Vishnu Puranam**, Ed. by Mr. K. Ramakrishniah. | | | |
| | Ordinary bound ... ... ... | 1 | 8 | 0 |
| | Calico ,, ... ... | 2 | 8 | 0 |
| 36. | **Kavirajamarga**, Ed. by Mr. A. Venkata Rao ... ... | 1 | 8 | 0 |
| 37. | **Sphotasiddi**, by Mr. S. K. Ramanatha Sastri ... ... | 3 | 0 | 0 |
| 38. | **Problems of World Economy**, by Prof. V. G. Kale ... ... | 2 | 0 | 0 |
| 39. | **Linganuasasana**, by Pandit V. Venkatarama Sarma ... | 1 | 8 | 0 |
| 40. | **Evolution of Hindu Administrative Institutions in S. India**, by Dr. S. K. Aiyangar ... ... | 6 | 0 | 0 |
| 41. | **Mauriyan Polity**, by Mr. V. R. R. Dikshitar ... ... | 6 | 0 | 0 |
| 42. | **Studies in Cola History and Administration**, by Mr. K. A. Nilakanta Sastri ... ... | 4 | 0 | 0 |
| 43. | **Historical Inscriptions in S. India**, by Robert Sewell. Ed. by Dr. S. K. Aiyangar ... | 10 | 0 | 0 |
| 44. | **New Light on Fundamental Problems**, by Dr. T. V. Seshagiri Rao Naidu ... ... | 3 | 0 | 0 |
| 45. | **Chronology of the Early Tamils**, by Mr. K. N. Sivaraja Pillai ... ... | 5 | 0 | 0 |
| 46. | **Civilization as a Co-operative Adventure**, (Principal Miller Lectures of 1931) by Prof. A. R. Wadia. (Reprinted from the *Journal of the Madras University*) ... ... | 0 | 8 | 0 |
| 47. | **The Anatomy and Mechanism of the Tongue of Rana Lexadactyla**, by Mr. C. P. Gnanamuthu (Thesis for the Maharaja of Travancore Curzon Prize, 1931) ... | 1 | 0 | 0 |
| 48. | **An Indian Federation**, by Diwan Bahadur A. Ramaswami Mudaliar, M.L.A. (Reprinted from the *Journal of the Madras University*) ... ... | 0 | 12 | 0 |
| 49. | **Some Aspects of Vayu Purana**, by Mr. V. R. R. Dikshitar. (Reprinted from the *Journal of the Madras University*) ... | 1 | 0 | 0 |

## University Publications—(*continued*)

| | *Name of Publications* | *Price* Rs. | A. | P. |
|---|---|---|---|---|
| 50. | **A Report on the Modi MSS. in the Tanjore Palace Library,** by Mr. R. S. Shelvankar ... ... | 1 | 0 | 0 |
| 51. | **Vijayanagar—The Origin of the City and the Empire,** by Dr. N. Venkataramanayya ... ... | 2 | 0 | 0 |
| 52. | **Samkhya Karika Studied in the Light of the Chinese Version (Bulletin No. 1),** by Mr. S. S. Suryanarayana Sastri. (Reprinted from the *Journal of the Madras University*) ... | 1 | 0 | 0 |
| 53. | **Paranar,** by Mr. V. Venkatarajalu Reddiyar ... | 2 | 8 | 0 |
| 54. | **Prabhavati Pradyumnam,** by Mr. P. Lakshmikantam ... ... | 0 | 8 | 0 |
| 55. | **Subadraharanam,** by Mr. V. T. Sreemanavikrama Panikkar .. | 1 | 0 | 0 |
| 56. | **Rasaratnakara by Salva,** Ed. by Mr. A. Venkata Rao ... ... | 2 | 4 | 0 |
| 57. | **Abidhana Vastu Kosha** Ed. by Mr. A. Venkata Rao and Mr. H. Sesha Ayyangar ... ... ... | 3 | 8 | 0 |
| 58. | **Pushpadanta Puranam,** Ed. by Mr. A. Venkata Rao and Mr. H. Sesha Ayyangar ... ... ... | 4 | 0 | 0 |
| 59. | **Rig Vedanukramani of Madhava Bhatta, Vol. I,** Ed. by Dr. C. Kunhan Raja ... ... | 3 | 8 | 0 |
| 60. | **The Unadi Sutras in various recensions,** Ed. by Mr. T. R. Chintamani—Part I ... | 3 | 0 | 0 |
| | " " " II ... | 2 | 8 | 0 |
| | " " " VI ... | 3 | 0 | 0 |
| 61. | **Sahitya Ratnakara,** by Mr. T. R. Chintamani (Reprinted from the *Journal of the Madras University*) ... | 1 | 0 | 0 |
| 62. | **The Challenge of the Temporal Process,** Principal Miller Lectures for 1933—by Dr. A. G. Hogg ... ... ... | 0 | 8 | 0 |
| 63. | **Purpose and Progress,** Principal Miller Lectures for 1934—by the Rev. John Mackenzie ... ... | 0 | 8 | 0 |

